ശൈഖ് മുഹമ്മദ്ബ്നു അബ്ദിൽ വഹാബ്(رَحِمَهُ اللَّهُ)

# الأصول الثلاثة
# മൂന്ന് അടിസ്ഥാന തത്വങ്ങൾ

വിവർത്തകൻ:
കെ.കെ. സകരിയ്യ സ്വലാഹി

DA'WA BOOKS

## DA'WA BOOKS

Malayalam | Study | Moonnu Adisthana Thathwangal
മൂന്ന് അടിസ്ഥാന തത്വങ്ങൾ
Original Title: Usoolu Salasa
Author: Shaik Muhammed Ibn Abdul Wahab (رحمه الله)
Translator: K.K. Zakariya Swalahi
First Edition: February 2006
**Price: Rs. 25.00**

Publishers | Distribution:
Da'wa Books | Salafi Cultural Complex | Vyttila | Kochi-19 | Kerala | India
Email: dawabooks@nicheoftruth.org
Cover: Yoonus K.K.
Type Setting: Creative Media
Printing: Screen Offset, Kochi-18




ദഅ്‌വാ ബുക്സ്–
പുസ്തക പ്രസാധനരംഗത്തെ നവാഗതനാണ്.
അന്താരാഷ്ട്രനിലവാരത്തിൽ
മലയാള പുസ്തകങ്ങൾ പുറത്തിറക്കുകയും
പ്രസക്തമായ വിവിധ ഭാഷാഗ്രന്ഥങ്ങൾ
മലയാളത്തിലേക്ക് മൊഴിമാറ്റം നടത്തി
പ്രസിദ്ധീകരിക്കുകയും
അന്താരാഷ്ട്ര സമൂഹത്തിന് പരിചയപ്പെടുത്തേണ്ട
മലയാള പുസ്തകങ്ങൾ
മറ്റു ഭാഷകളിലേക്ക് പരിഭാഷപ്പെടുത്തി
പുറത്തിറക്കുകയുമെല്ലാമാണ് ലക്ഷ്യം.
ദഅ്‌വാ ബുക്സിൻെറ ആറാമത്തെ പുസ്തകമാണിത്.
ശൈഖ് മഹമ്മദ്ബ്നു അബ്ദിൽ വഹാബി(رحمه الله)ന്റെ
الأصول الثلاثة എന്ന ലഘു കൃതിയുടെ
മലയാള വിവർത്തനമാണിത്.
ഓരോ മുസ്ലിമും നിർബന്ധമായും അറിഞ്ഞിരിക്കേണ്ട
മൂന്ന് അടിസ്ഥാന തത്വങ്ങൾ
സരളമായി വിശദീകരിക്കുന്ന കൃതിയാണിത്.
കെ.കെ. സകരിയ്യ സ്വലാഹിയാണ് വിവർത്തകൻ.
വിലയിരുത്തുക; നിർദേശങ്ങളും വിമർശനങ്ങളുമുണ്ടാവും.
അവയ്ക്കെല്ലാം സ്വാഗതം;
അവയാണല്ലോ നമ്മെ നേരെ നടത്തുന്നത്.
പ്രാർഥിക്കുക, ഈ ശിശുവിൻെറ വളർച്ചക്കുവേണ്ടി.
അല്ലാഹുവേ.... നീ ഞങ്ങളുടെ കർമങ്ങൾ സ്വീകരിക്കുകയും
സ്വർഗത്തിൽ സ്ഥാനം നൽകി അനുഗ്രഹിക്കുകയും
ചെയ്യേണമേ....(ആമീൻ)

**മാനേജർ**

## വിവർത്തനക്കുറിപ്പ്

بسم الله الرحمن الرحيم

സർവസ്തുതിയും അല്ലാഹുവിന്നാകുന്നു. മുഹമ്മദ് നബി(ﷺ)യിലും കുടുംബാദികളിലും അവിടുത്തെ അനുചരന്മാരിലും അല്ലാഹുവിന്റെ കാരുണ്യവും സമാധാനവും സദാ വർഷിക്കുമാറാകട്ടെ.

ഹിജ്റ 12-ാം നൂറ്റാണ്ടിലെ മുജദ്ദിദ് (പരിഷ്കർത്താവ്) എന്നും രണ്ടാം ശൈഖുൽ ഇസ്‌ലാം (ഇസ്‌ലാമിന്റെ ഗുരു) എന്നും അറിയപ്പെടുന്ന ശൈഖ് മുഹമ്മദ്ബ്നു അബ്ദിൽ വഹാബി(رحمه الله)ന്റെ 'മൂന്ന് അടിസ്ഥാന തത്വങ്ങൾ' എന്നർത്ഥമുള്ള 'الأصول الثلاثة' എന്ന ലോകപ്രശസ്ത കൃതിയുടെ വിവർത്തമാണ് വായനക്കാരുടെ കൈകളിലിരിക്കുന്നത്. സൗദി അറേബ്യയിൽനിന്നും പതിനായിരക്കണക്കിന് കോപ്പികൾ പ്രസിദ്ധീകരിക്കപ്പെടുകയും ലോകത്തെമ്പാടുമുള്ള സലഫികൾ കലാലയങ്ങളിലും അല്ലാതെയും പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന ഈ ലഘുകൃതിയുടെ മലയാള പരിഭാഷ കേരളത്തിൽ

ഇതുവരെ പ്രസിദ്ധീകരിക്കപ്പെട്ടതായി അറിഞ്ഞിട്ടില്ല. 'ദുബൈ ഇസ്ലാമിക് ഇൻഫർമേഷൻ സെന്റർ' പുറത്തിറക്കിയ 'ദൈവം, മതം, ദൂതൻ' എന്ന വിവർത്തനം മലയാള വായനക്കാരിൽ ചെറിയ ഒരു ശതമാനം ആളുകൾക്കുപോലും ലഭ്യമല്ല. സൗദി അറേബ്യയിലെ ചില ദഅ്‌വാ സെന്ററുകൾ (ജാലിയാത്തുകൾ) പുറത്തിറക്കിയ വിവർത്തനങ്ങളുടെ സ്ഥിതിയും ഭിന്നമല്ല. ഈ വിടവ് നികത്തുകയാണ് ഈ വിവർത്തനത്തിന്റെ ഉദ്ദേശ്യം.

ഓരോ മുസ്‌ലിമും അനിവാര്യമായും അറിഞ്ഞിരിക്കേണ്ട ചില അടിസ്ഥാന വിഷയങ്ങളാണ് ഈ കൊച്ചുകൃതിയുടെ പ്രതിപാദ്യം. തന്നെ സൃഷ്ടിക്കുകയും പോറ്റി വളർത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്ന രക്ഷിതാവ് (റബ്ബ്) ആരാണ്? അവന് ഇഷ്ടപ്പെട്ട മതമേതാണ്? ആ മതം പഠിപ്പിക്കാനും അതനുസരിച്ച് മാതൃക കാണിക്കാനും അവൻ അയച്ച ദൂതൻ ആരാണ്? സുപ്രധാനമായ ഈ മൂന്ന് വിഷയങ്ങളാണ് ശൈഖുൽ ഇസ്‌ലാം അതിൽ വിശദീകരിച്ചിട്ടുള്ളത്. ശിർക്കും ബിദ്അത്തും തനിക്ക് ചുറ്റുമുള്ള മുസ്‌ലിം സമുദായത്തിൽ കൂരിരുട്ട് പരത്തിയ കാലഘട്ടത്തിലാണ് ഗ്രന്ഥകർത്താവ് ജീവിച്ചത്. തൗഹീദും ശിർക്കും വകതിരിച്ചറിയാത്ത, സുന്നത്തും ബിദ്അത്തും വ്യവഛേദിച്ചറിയാത്ത മുസ്‌ലിം ബഹുജനങ്ങളെ വിശുദ്ധ ഖുർആനിന്റെയും നബിചര്യയുടെയും വെളിച്ചത്തിൽ ഉദ്ധരിക്കാനാണ് അദ്ദേഹം തന്റെ ജീവിതം ഉഴിഞ്ഞുവെച്ചത്. അതിന് വമ്പിച്ച ഫലങ്ങളുമുണ്ടായി. സൗദി അറേബ്യ സലഫികൾക്ക് വളക്കൂറുള്ള മണ്ണായത് തന്നെ അതിന്റെ പ്രത്യക്ഷഫലങ്ങളിൽ ഒന്നാണ്.

ദുബൈയിൽ നിന്നും ജ. മുഹമ്മദ് കൊടിയത്തൂർ വിവർത്തനം ചെയ്ത് പുറത്തിറക്കിയ മേൽസൂചിപ്പിച്ച കൃതിയാണ് ഇതിന്റെ പരിഭാഷയിൽ പ്രധാനമായും അവലംബിച്ചിട്ടുള്ളത്. എന്നാൽ ഹദീസുകളുടെ നമ്പറും ഉദ്ധരിച്ച ചില ഗ്രന്ഥങ്ങളും ബലാബലങ്ങളും വിവരിച്ചിട്ടുണ്ട് എന്നതാണ് ഈ വിവർത്തനത്തിന്റെ പ്രത്യേകത. വായനക്കാരുടെ പഠന സൗകര്യാർത്ഥം മൂലകൃതിയിൽ ഇല്ലാത്ത ചില 'തലക്കെട്ടുകൾ' പുതുതായി കൊടുത്തിട്ടുമുണ്ട്. പറയാൻപോകുന്ന വിഷയങ്ങളെ ഇനംതിരിച്ച് ഗ്രഹിക്കാൻ ഈ രീതി ഉപകരിക്കും; അതുപോലെ പല സമയങ്ങളിലായി വായിച്ച് ഗ്രഹിക്കുന്നവർക്കും.



**പ്രത്യേകശ്രദ്ധക്ക്:** ഈ കൃതിയിൽ ഗ്രന്ഥകർത്താവ് ഉദ്ധരിച്ച ചില ഹദീസുകൾ ശൈഖ് അൽബാനി (رحمه الله)യുടെയും മറ്റ് ചില മുഹദ്ദിസുകളുടെയും നിരൂപണത്തിൽ ദുർബലമാണെന്ന് തെളിഞ്ഞവയാണ്. അടിക്കുറിപ്പിൽ അക്കാര്യം നാം രേഖപ്പെടുത്തിയിട്ടുമുണ്ട്. എന്നാൽ ചില വായനക്കാർക്ക് ഇവിടെ ഒരു സംശയം തോന്നാം. അതായത് വലിയ പരിഷ്കർത്താവും സലഫീ പണ്ഡിതനുമായിരുന്ന ശൈഖിന്റെ കൃതിയിൽ എങ്ങനെയാണ് ദുർബല ഹദീസുകൾ കടന്നുകൂടിയത് എന്ന്. അതിനുള്ള മറുപടി ശൈഖ് അൽബാനി തന്നെ 'അദ്ദഅ്‌വത്തുസലഫിയ്യ....' എന്ന 'മുഹമ്മദ് ഈദ് അബ്ബാസി'യുടെ കൃതിക്കെഴുതിയ അടിക്കുറിപ്പിൽ വിവരിച്ചിട്ടുണ്ട്. അതിന്റെ ചുരുക്കം താഴെ കൊടുക്കുന്നു:

"ശൈഖ് മുഹമ്മദ്ബ്നു അബ്ദിൽ വഹാബ് സലഫീ അഖീദയുടെ പ്രബോധകനും മുസ്‌ലിം പരിഷ്കർത്താവുമാണെന്നകാര്യം അവിതർക്കിതമാണ്. ശൈഖുൽ ഇസ്‌ലാം ഇബ്നു തൈമിയക്കുശേഷം ഇസ്‌ലാമിക ലോകത്ത് ശിർക്ക് കലരാത്ത തൗഹീദ് പ്രചരിപ്പിച്ചതിൽ അദ്ദേഹത്തിന് മുഖ്യമായ പങ്കാണുള്ളത്. വിശേഷിച്ചും ആധുനിക സൗദി അറേബ്യയുടെ ഭാഗമായി മാറിയ ഹിജാസ്, നജ്ദ് പ്രദേശങ്ങളിൽ.

പക്ഷേ, ഈ ദഅ്‌വത്തിന്റെ ഭാരമേറിയതും തിരക്കുപിടിച്ചതുമായ പ്രവർത്തനങ്ങളിൽ വ്യാപൃതനായതുകൊണ്ടായിരിക്കണം അദ്ദേഹത്തിന് സലഫീ ദഅ്‌വത്തിന്റെ പൂർത്തീകരണത്തിന് സാധിക്കാതെ പോയത്. അതായത് മദ്ഹബിനും തഖ്‌ലീദിനുമെതിരിലും ദുർബല ഹദീസുകൾക്കെതിരിലുമുള്ള സമരംകൂടി തന്റെ ദഅ്‌വത്തിന്റെ ഭാഗമാക്കാൻ അദ്ദേഹത്തിന് സാധിച്ചില്ല. എന്നുമാത്രമല്ല, കർമശാസ്ത്ര കാര്യങ്ങളിൽ അദ്ദേഹം സ്വയംതന്നെ ഹമ്പലീ മദ്ഹബ് പിന്തുടരുന്ന വ്യക്തിയായിരുന്നുതാനും. ഹദീസുകളുടെ കാര്യത്തിലാകട്ടെ മറ്റു പല പ്രബോധകരെയുംപോലെ മുഹദ്ദിസുകളുടെ നിയമനുസരിച്ചുള്ള ഹദീസിന്റെ തരംതിരിവിൽ (സ്വഹീഹ്, ദഈഫ്....) അദ്ദഹത്തിന് വേണ്ട പരിജ്ഞാനമുണ്ടായിരുന്നില്ല എന്നുവേണം കരുതാൻ. കാരണം 'ആദാബുൽ മശ്‌യി ഇലസ്സ്വലാതി' എന്ന ശൈഖിന്റെ പ്രസിദ്ധമായ കൃതിയുടെ ആദ്യത്തിൽതന്നെ രണ്ട് പ്രധാന ന്യൂനതകളുള്ള 'അല്ലാഹുമ്മ ഇന്നീ അസ്അലുകബിഹഖി സ്സാഇലൗന അലൈക...."

എന്ന് തുടങ്ങുന്ന ദുർബലമായ ഹദീസാണ് കൊടുത്തിട്ടുള്ളത്. ഈ ഹദീസിന്റെ അടിസ്ഥാനത്തിൽ പള്ളിയിലേക്ക് നടന്നുപാകുന്ന ആൾ ഈ ഹദീസിൽ പറഞ്ഞ ഹഖ് കൊണ്ടുള്ള പ്രാർത്ഥന ചൊല്ലൽ ഒരു ഇസ്‌ലാമിക മര്യാദയായിട്ടാണ് അതിൽ അദ്ദേഹം വിശദീകരിച്ചിട്ടുള്ളത്! എന്നാൽ ഇബ്നുതൈമിയ(رحمه الله) ഇപ്രകാരമായിരുന്നില്ല. അദ്ദേഹം സലഫീ ദഅ്‌വത്തിന്റെ എല്ലാ വശങ്ങളും ഉൾക്കൊണ്ട മഹാപണ്ഡിതനായിരുന്നു. ദുർബല ഹദീസുകൾക്കെതിരിൽ സമുദായത്തെ ഗൗരവപൂർവം ഉണർത്തിയ പരിഷ്കർത്താവാണ് അദ്ദേഹം (തന്റെ ചില കൃതികളിൽ അബദ്ധവശാൽ അപൂർവം ചില ദുർബല ഹദീസുകൾ വന്നുപോയിട്ടുണ്ടെങ്കിലും).

ഇത് നാം പറയുന്നത് ശൈഖ് മുഹമ്മദ്ബ്നു അബ്ദിൽ വഹാബിന്റെ സ്ഥാനവും മഹത്വവും കുറച്ച് കാണിക്കാനല്ല. മറിച്ച് സലഫീ പണ്ഡിതരിൽ ഓരോരുത്തർക്കും അവരവർക്ക് അർഹതപ്പെട്ട സ്ഥാനം നൽകുക എന്നതാണല്ലോ നീതി എന്ന നിലക്കാണ്. തൗഹീദിന്റെ ശത്രുക്കൾ ശൈഖിനെതിരിൽ ഉന്നയിക്കുന്ന ആക്ഷേപങ്ങളെയും ആരോപണങ്ങളെയും നാം ഒരിക്കലും ഇഷ്ടപ്പെടുന്നില്ല. പ്രത്യുത കഴിവിൻപടി അതിനെ പ്രതിരോധിക്കുന്നതുമാണ് താനും. എന്നാൽ, നാം നൽകുന്ന ഈ ബഹുമാനം അദ്ദേഹത്തിന്റെ കാര്യത്തിൽ അതിര് കവിയാൻ നമ്മളെ പ്രേരിപ്പിക്കാൻപാടില്ല. അതിനാൽ ഇബ്നുതൈമിയ(رحمه الله)യും ഇബ്നു അബ്ദിൽ വഹാബും(رحمه الله) തമ്മിലുള്ള വൈജ്ഞാനികമായ ഈ അന്തരം നാം ഓർത്തിരിക്കേണ്ടതുണ്ട്". ('ദാറുൽ ഈമാൻ' പുറത്തിറക്കിയ 'അദ്ദഅ്‌വത്തുസ്സലഫിയ്യ: വ മൗഖിഫുഹാ മിനൽ ഹറകാതിൽ ഉഖ്റാ' കാണുക).

ഈ കൃതി പരിഭാഷപ്പെടുത്തി പുറത്തിറക്കാൻ ഈയുള്ളവനെ പ്രേരിപ്പിച്ച പലരുമുണ്ട്. അതിൽ പ്രധാനിയാണ് ജിദ്ദയിൽ ജോലി ചെയ്യുന്ന സഹോദരൻ സക്കീർ ഹുസൈൻ (കോഴിക്കോട്). അദ്ദേഹത്തിന്റെ സ്നേഹപൂർവമായ നിർബന്ധിക്കൽ എനിക്ക് വലിയ പ്രചോദനമായി. അതോടൊപ്പം സഹോദരൻ എം.എം. അക്ബറിന്റെ പ്രോത്സാഹനവും. അല്ലാഹു ഏവർക്കും പ്രതിഫലം നൽകട്ടെ. ആമീൻ.

ഗ്രന്ഥകർത്താവിന്റെ എല്ലാ ആശയങ്ങളും അതേ ശൈലിയിൽ തന്നെ മലയാളത്തിലെന്നല്ല ഒരു ഭാഷയിലും വിവർത്തനം ചെയ്ത്



ഫലിപ്പിക്കാൻ കഴിയില്ല എന്ന കാര്യം സുവിദിതമാണല്ലോ. അതാണല്ലോ വിവർത്തന കൃതികളുടെ പരിമിതിയും. എങ്കിലും കഴിവതും ശ്രമിച്ചിട്ടുണ്ട്. ജ. മുഹമ്മദ് കൊടിയത്തൂരിന്റെ പരിഭാഷ ജോലി വളരെ എളുപ്പമാക്കി. അല്ലാഹു അദ്ദേഹത്തിനും അർഹമായ കൂലി നൽകട്ടെ. ആമീൻ. അബദ്ധങ്ങൾ സ്നേഹബുദ്ധ്യാ ചൂണ്ടിക്കാണിക്കണമെന്ന് ഉണർത്തിക്കൊണ്ട് നിർത്തട്ടെ.

നാഥാ! ഇതൊരു സൽകർമമായി സ്വീകരിക്കേണമേ! ആമീൻ.

വിനയപൂർവം,

കെ.കെ. സകരിയ്യ സ്വലാഹി
പി.ഒ. കടവത്തൂർ
കണ്ണൂർ ജില്ല - 670 676

## ആമുഖം

അറിയുകയും അതുപ്രകാരം പ്രവൃത്തിക്കുകയും ചെയ്യേണ്ട നിർബന്ധമായ കാര്യങ്ങൾ

↓

നാല് കാര്യങ്ങൾ പഠിച്ചിരിക്കൽ നിർബന്ധമാണ്

1. അറിവ് നേടുക.
2. അതുപ്രകാരം പ്രവൃത്തിക്കുക.
3. അതിലേക്ക് ക്ഷണിക്കുക.
4. അതിൽ വരുന്ന പ്രയാസങ്ങളിൽ ക്ഷമിക്കുക.

സുറ: അസ്റ്

ഇമാം ശാഫി (رضي الله عنه) യുടെ പ്രസ്താവന

ഇമാം ബുഖാരി പറഞ്ഞത് 47:19

↓

**മൂന്ന് കാര്യങ്ങൾ പഠിക്കലും അതനുസരിച്ച് പ്രവർത്തിക്കലും ഓരോ മുസ്‌ലിം സ്ത്രീ-പുരുഷൻമാർക്കും നിർബന്ധമാണ്.**

1. നമ്മെ സൃഷ്ടിച്ചതും നമുക്ക് ഭക്ഷണം നൽകുന്നതും അല്ലാഹുവാണ്. 73:15.16
2. അല്ലാഹുവിനുള്ള ഇബാദത്തിൽ ആരെയും പങ്കുചേർക്കുന്നത് അവനിഷ്ടപ്പെടുകയില്ല. 72:16
3. അല്ലാഹുവിന്റെ ഏകത്വം അംഗീകരിക്കുകയും റസൂലിനെ അനുസരിക്കുകയും ചെയ്ത ഒരാൾക്ക് അല്ലാഹുവിന്റെയും റസൂലിന്റെയും ശത്രുവിനോട് ബന്ധം സ്ഥാപിക്കുന്നത് അനുവദനീയമല്ല. 58:22

↓

**ഇബ്രാഹിം നബി(عليه السلام)യുടെ ഹനീഫിയ്യായ (നേരായ) മതം.**

ഹനീഫിയ്യാഃ കീഴ്വണക്കം അല്ലാഹുവിന് മാത്രമാക്കിക്കൊണ്ട് അല്ലാഹുവിനെ ആരാധിക്കുക

എനിക്ക് മാത്രം ഇബാദത്ത് ചെയ്യാൻ വേണ്ടിയല്ലാതെ മനുഷ്യരെയും ജിന്നുകളെയും ഞാൻ സൃഷ്ടിച്ചിട്ടില്ല. (51:56)

അല്ലാഹു കൽപ്പിച്ചതിൽ ഏറ്റവും മഹത്തായത് തൗഹീദ് ആകുന്നു. അതായത് ഇബാദത്ത് (ആരാധന) അല്ലാഹുവിന് മാത്രമായി പരിമിതപ്പെടുത്തൽ.

അല്ലാഹു വിരോധിച്ചതിൽ ഏറ്റവും ഗൗരവമേറിയത് ശിർക്കാണ്. അഥവാ അല്ലാഹുവിനോടൊപ്പം അവനല്ലാത്തവരെ വിളിച്ച് പ്രാർത്ഥിക്കൽ (4:36)



## ഒന്നാമത്തെ തത്വം

സ്രഷ്ടാവിനെപ്പറ്റിയുള്ള അടിമയുടെ അറിവ് (റബ്ബ്)

**അല്ലാഹു അല്ലാത്തവർക്ക് അർപ്പിക്കുന്നതാണ് ശിർക്ക്**

ഇബാദത്തിൽ നിന്ന് അല്ലാഹു അല്ലാത്തവർക്ക് വല്ലതും അർപ്പിച്ചാൽ അവൻ കാഫിറും, മുശ്‌രിക്കും ആയിത്തീരും (23:117) പ്രാർത്ഥന അതു തന്നെയാണ് ഇബാദത്ത്. (തുർമുദി)

**ഇബാദത്തിന്റെ ഇനങ്ങൾ**

- ദുആ 72:18 പ്രാർത്ഥന ആരാധനയാകുന്നു.
- ഖൗഫ് (ഭയം) 7:185
- റജാഅ് (പ്രതീക്ഷ) 18:110
- തവക്കുൽ (ഭരമേൽപ്പിക്കൽ) 6:53,5:23
- റഹ്ബത്ത് (പേടി) 21:90
- ഖുശൂഅ് (ഭയഭക്തി) 21:90
- ഖശ്യത്ത് (ഭീതി) 2:150
- ഇനാബത്ത് (താഴ്മ) 39:54
- ഇസ്തിആനത്ത് (സഹായം) 1:5
- ഇസ്തിആദത്ത് (അഭയം തേടൽ) 113:1–114:1
- ഇസ്തിഗാഥ (സാഹായാഭ്യർത്ഥന) 8:9
- ദബ്ഹ് (ബലി) 6:162–163
- നദ്ർ (നേർച്ച) 76:7

**റബ്ബ് ആരാണോ അവനാണ് യഥാർത്ഥ ആരാധ്യൻ**

2:21–22

**നീ നിന്റെ രക്ഷിതാവിനെ എങ്ങനെ മനസ്സിലാക്കി**

അവന്റെ
1) ദൃഷ്ടാന്തങ്ങളിലൂടെ.
2) സൃഷ്ടികളിലൂടെ.

41:37
7:54

**ആരാണ് ആരാധ്യൻ**

1:1 എന്നെയും സർവ്വലോകരെയും തന്റെ അനുഗ്രഹങ്ങൾ കൊണ്ട് പോറ്റി വളർത്തുന്നവൻ. അവനാകുന്നു ആരാധ്യൻ. അവനല്ലാതെ എനിക്കൊരു ആരാധ്യനില്ല. അല്ലാഹു അല്ലാത്തതെല്ലാം (ആലം) അഥവാ അവന്റെ സ്രഷ്ടികളിൽ പെടുന്നു.

## രണ്ടാമത്തെ തത്വം

**തെളിവുകളുടെ പിൻബലത്തോടെ ഇസ്‌ലാമിനെ മനസ്സിലാക്കുക.**

**ഇസ്‌ലാം മൂന്ന് തത്വങ്ങൾ ഉൾക്കൊള്ളുന്നു**

1. **അല്ലാഹുവിന്റെ ഏകത്വം അംഗീകരിച്ചുകൊണ്ട് അവന് സ്വയം സമർപ്പിക്കുക.**
2. **പുണ്യകർമങ്ങൾ പ്രവർത്തിച്ചുകൊണ്ട് അവന് കീഴ്പ്പെടുക.**
3. **ശിർക്കിനോടും ശിർക്കിന്റെ ആളുകളോടും ബന്ധവിഛേദം നടത്തുക.**

**ഇസ്‌ലാമിന് മൂന്ന് പദവികളുണ്ട്.**

### ഇഹ്സാൻ
(ദൈവ ഭയത്തോടെയുള്ള സുകൃതം)

- അല്ലാഹുവിനെ കാണുന്നത്പോലെ അവനെ ആരാധിക്കുക. 16:128 26:217-220 10:61

നീ അല്ലാഹുവിനെ കാണുന്നില്ലെങ്കിലും അവൻ നിന്നെ കാണുന്നുണ്ട്.

### ഈമാൻ
(സത്യവിശ്വാസം)

- അല്ലുഹുവിലുള്ള വിശ്വാസം 2:177
- മലക്കുകളിലുള്ള വിശ്വാസം 2:177
- വേദഗ്രന്ഥങ്ങളിലുള്ള വിശ്വാസം 2:177
- ദൂതൻമാരുലുള്ള വിശ്വാസം 2:177
- അന്ത്യനാളിലുള്ള വിശ്വാസം 2:177
- വിധിയിലുള്ള വിശ്വാസം 54:49

### ഇസ്‌ലാം
(സമർപ്പണം)

- ശഹാദത്ത് (സാക്ഷ്യവചനം) 3:18 43:26-28 3:26 9:128
- നമസ്കാരം 98:5
- സകാത്ത് 98:5
- നോമ്പ് 2:183
- ഹജ്ജ് 3:97

**'ഹദീസ് ജിബ്‌രീൽ'**

## മൂന്നാമത്തെ തത്വം

**മുഹമ്മദ് നബി (ﷺ) യെ മനസ്സിലാക്കുക.**

**മുഹമ്മദ് നബി (ﷺ)**

**പുനരുത്ഥാനം**
20:55
71:17-18

നന്മ-തിന്മകൾക്കനുസൃതമായി പ്രതിഫലം
52:31

പുനരുത്ഥാനത്തെ നിഷേധിക്കുക എന്നത് അവിശ്വാസമാണ്
64:7

താക്കീത് നൽകുന്നവരായിക്കൊണ്ടും സന്തോഷ വാർത്ത അറിയിക്കുന്നവരായിക്കൊണ്ടുമാണ് അല്ലാഹു പ്രവാചകൻമാരെ അയച്ചത്. അല്ലാഹുവിനെ ആരാധിക്കുന്നതിലേക്ക് ക്ഷണിക്കുന്നതിനും താഗൂത്തിനെ ആരാധിക്കുന്നത് തടയാനും
4:65, 4:163, 16:36

**മദീനയിലേക്കുള്ള പലായനം**
4:97-99
29:56

↓ മുഴുവൻ ജനങ്ങളിലേക്കുമായി നബി (ﷺ) നിയോഗിക്കപ്പെട്ടിരിക്കുന്നു. അദ്ദേഹത്തെ അനുസരിക്കൽ നിർബന്ധമാണ്
7:158

↓ പ്രവാചകനെക്കൊണ്ട് അല്ലാഹു ദീനിനെ പൂർത്തീകരിച്ചു
5:3

↓ പ്രവാചകന്റെ മരണം
39:30,31

ഒരു അടിമ തന്റെ പരിധി ലംഘിച്ചുകൊണ്ട് ഏതൊന്നിനെ ആരാധ്യനായോ പിന്തുടരപ്പെടുന്നവനായോ അനുസരിക്കുന്നവനായോ കരുതുന്നുവോ അത് ത്വാഗൂത്താണ്.

അവയുടെ നേതാക്കൾ 5 ആണ്.

1. ശപിക്കപ്പെട്ട ഇബ്‌ലീസ്.
2. തന്റെ ഇഷ്ടത്തെ ആരാധിക്കപ്പെടുന്നവൻ.
3. തന്നെ ആരാധിക്കാൻ വേണ്ടി ജനങ്ങളെ ക്ഷണിക്കുന്നവൻ.

**പ്രവാചകത്വം സുറ:മുദ്ദസ്സിർ**

- എഴുന്നേറ്റ് താക്കീത് ചെയ്യുക
- രക്ഷിതാവിനെ മഹത്വപ്പെടുത്തുക
- വസ്ത്രങ്ങൾ ശുദ്ധിയാക്കുക
- വിഗ്രഹങ്ങളെ വെടിയുക

**ജീവിത കാലം**

- 40 ← പ്രവാചകത്വ ലബ്ധി 96:1
- 50 ← ഇസ്റാഅ് മിഅ്റാജ്
- 53 ← ഹിജ്റ
- 63 ← മരണം

**വംശപരമ്പര**

- അബ്ദുല്ലാഹ്
- അബ്ദുൽ മുത്തലിബ്
- ഹാശിം
- ഖുറൈശ്
- അറബ്
- ഇസ്മാഈൽ
- ഇബ്രാഹീം

بسم الله الرحمن الرحيم

അറിയുക!- അല്ലാഹു താങ്കളെ അനുഗ്രഹിക്കട്ടെ.

നാല് കാര്യങ്ങൾ പഠിച്ചിരിക്കൽ നമുക്ക് നിർബന്ധമാണ്.

1. അറിവ് നേടുക-അതായത് അല്ലാഹുവിനെയും അവന്റെ പ്രവാചകനെയും ഇസ്‌ലാം മതത്തെയും തെളിവുകൾ സഹിതം മനസ്സിലാക്കുക.
2. മനസ്സിലാക്കിയതു പ്രകാരം പ്രവർത്തിക്കുക.
3. അതിലേക്ക് ക്ഷണിക്കുക (പ്രബോധനം ചെയ്യുക).
4. അതിന്റെ പേരിൽ അനുഭവിക്കേണ്ടിവരുന്ന പ്രയാസങ്ങളിൽ ക്ഷമിക്കുക.

ഇതിനുള്ള തെളിവ് അല്ലാഹുവിന്റെ വചനങ്ങളാണ്.

وَٱلْعَصْرِ ۝ إِنَّ ٱلْإِنسَـٰنَ لَفِى خُسْرٍ ۝ إِلَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ وَتَوَاصَوْا۟ بِٱلْحَقِّ وَتَوَاصَوْا۟ بِٱلصَّبْرِ ۝

“കാലം തന്നെയാണ് സത്യം; തീർച്ചയായും മനുഷ്യൻ നഷ്ടത്തിൽ തന്നെയാകുന്നു; വിശ്വസിക്കുകയും സൽകർമങ്ങൾ പ്രവർത്തിക്കുകയും സത്യംകൊണ്ടും ക്ഷമകൊണ്ടും അന്യോന്യം ഉപദേശിക്കുകയും ചെയ്തവരൊഴികെ” (അൽ അസ്വ്ർ:1-3).

ഇമാം ശാഫി (رحمه الله) ഇപ്രകാരം പറഞ്ഞിട്ടുണ്ട്.

قال الشافعي رحمه الله تعالى : لو ما أنزل الله حجة على خلقه إلا هذه السورة لكفتهم .

“അല്ലാഹു തന്റെ സൃഷ്ടികൾക്കുള്ള ന്യായപ്രമാണമായി ഈ അധ്യായമല്ലാതെ (മറ്റൊന്നും) അവതരിപ്പിച്ചില്ല എന്ന് സങ്കൽപിക്കുക. എന്നാൽ പോലും അവർക്കിത് മതിയാകുമായിരുന്നു”.

“ഉപദേശത്തിനും കർമത്തിനും മുമ്പായി അറിവുനേടൽ” എന്ന ഒരു തലക്കെട്ട് തന്നെ ഇമാം ബുഖാരി തന്റെ സ്വഹീഹിൽ ഒരു അധ്യായത്തിന് നൽകിയിട്ടുണ്ട്. അതിനുള്ള അദ്ദേഹത്തിന്റെ അവലംബം താഴെ കാണുന്ന ഖുർആൻ വചനമാണ്.

فَٱعْلَمْ أَنَّهُۥ لَآ إِلَٰهَ إِلَّا ٱللَّهُ وَٱسْتَغْفِرْ لِذَنۢبِكَ

“ആകയാൽ അല്ലാഹുവല്ലാതെ ആരാധനക്കർഹനായി മറ്റാരുമില്ലെന്ന് നീ മനസ്സിലാക്കുക. നിന്റെ പാപത്തിന് നീ പാപമോചനം തേടുകയും ചെയ്യുക” (മുഹമ്മദ്:19).

وقال البخاري رحمه الله تعالى (جزء ١ صفحة٤٥) (باب) العلم قبل القول والعمل

“ഇവിടെ കർമത്തിനും ഉപദേശത്തിനും മുമ്പായി അറിവ് നേടുന്നതിനെയാണ് അല്ലാഹു മുന്തിച്ചത്” (സ്വഹീഹുൽ ബുഖാരി, വാ:1, കിതാബുൽ ഇൽമ്, ബാബ് -11).

(അറിയുക)-അല്ലാഹു താങ്കൾക്ക് അനുഗ്രഹം ചെയ്യട്ടെ- താഴെ പറയുന്ന മൂന്ന് (സുപ്രധാന) കാര്യങ്ങൾ പഠിക്കലും അതനുസരിച്ച് പ്രവർത്തിക്കലും ഓരോ മുസ്‌ലിം സ്ത്രീ-പുരുഷന്മാക്കും നിർബന്ധമാണ്.

(ഒന്ന്) നമ്മെ സൃഷ്ടിച്ചതും നമുക്ക് ഭക്ഷണം നൽകുന്നതും അല്ലാഹുവാണ്. അവൻ നമ്മെ (അവഗണിച്ചിട്ടില്ല) തള്ളിക്കളഞ്ഞിട്ടില്ല. നമ്മിലേക്ക് അവൻ ദൂതനെ നിയോഗിച്ചിട്ടുണ്ട്. ആ ദൂതനെ അനുസരിച്ചവർ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്. അദ്ദേഹത്തെ ധിക്കരിച്ചവൻ നരകത്തിലും.

താഴെ പറയുന്ന ഖുർആൻ വചനമാണ് അതിനുള്ള തെളിവ്.



إِنَّآ أَرْسَلْنَآ إِلَيْكُمْ رَسُولًا شَٰهِدًا عَلَيْكُمْ كَمَآ أَرْسَلْنَآ إِلَىٰ فِرْعَوْنَ رَسُولًا ۝ فَعَصَىٰ فِرْعَوْنُ ٱلرَّسُولَ فَأَخَذْنَٰهُ أَخْذًا وَبِيلًا ۝

“തീർച്ചയായും നിങ്ങളിലേക്ക് നിങ്ങളുടെ കാര്യത്തിന് സാക്ഷിയായിട്ടുള്ള ഒരു ദൂതനെ നാം നിയോഗിച്ചിരിക്കുന്നു. ഫിർഔന്റെ അടുത്തേക്ക് നാം ഒരു ദൂതനെ നിയോഗിച്ചത് പോലെത്തന്നെ. എന്നിട്ട് ഫിർഔൻ ആ ദൂതനോട് ധിക്കാരം കാണിച്ചു. അപ്പോൾ നാം അവനെ കടുത്ത ഒരു പിടുത്തം പിടിക്കുകയുണ്ടായി” (അൽ മുസ്സമ്മിൽ:15,16).

(രണ്ട്) അല്ലാഹുവിന്നുള്ള ഇബാദത്തിൽ ആരെയും പങ്കുചേർക്കുന്നത് അവൻ ഇഷ്ടപ്പെടുകയില്ല. അത് അവങ്കൽ സാമീപ്യം നേടിയ മലക്കുകളോ അവൻ നിയോഗിച്ച ദൂതന്മാരോ ആണെങ്കിൽ പോലും അല്ലാഹുവിന്റെ വചനമാണ് അതിനുള്ള തെളിവ്.

وَأَنَّ ٱلْمَسَٰجِدَ لِلَّهِ فَلَا تَدْعُوا۟ مَعَ ٱللَّهِ أَحَدًا ۝

“പള്ളികൾ അല്ലാഹുവിന്നുള്ളതാകുന്നു. അതിനാൽ നിങ്ങൾ അല്ലാഹുവോടൊപ്പം ആരെയും വിളിച്ച് പ്രാർത്ഥിക്കരുത്” (അൽ ജിന്ന്:18).

(മൂന്ന്) റസൂലിനെ അനുസരിക്കുകയും അല്ലാഹുവിന്റെ ഏകത്വം അംഗീകരിക്കുകയും ചെയ്ത ഒരാൾക്ക് അല്ലാഹുവിന്റെയും റസൂലിന്റെയും ശത്രുവിനോട് ബന്ധം സ്ഥാപിക്കുന്നത് അനുവദനീയമല്ല. അവൻ എത്ര അടുത്ത ബന്ധുവായാൽ പോലും. അല്ലാഹു പറയുന്നത് നോക്കുക:

لَّا تَجِدُ قَوْمًا يُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْءَاخِرِ يُوَآدُّونَ مَنْ حَآدَّ ٱللَّهَ وَرَسُولَهُۥ وَلَوْ كَانُوٓا۟ ءَابَآءَهُمْ أَوْ أَبْنَآءَهُمْ أَوْ إِخْوَٰنَهُمْ أَوْ عَشِيرَتَهُمْ ۚ أُو۟لَٰٓئِكَ كَتَبَ فِى قُلُوبِهِمُ ٱلْإِيمَٰنَ وَأَيَّدَهُم بِرُوحٍ مِّنْهُ ۖ وَيُدْخِلُهُمْ جَنَّٰتٍ تَجْرِى مِن تَحْتِهَا

ٱلْأَنْهَٰرُ خَٰلِدِينَ فِيهَا ۚ رَضِيَ ٱللَّهُ عَنْهُمْ وَرَضُوا۟ عَنْهُ ۚ أُو۟لَٰٓئِكَ حِزْبُ ٱللَّهِ ۚ أَلَآ إِنَّ حِزْبَ ٱللَّهِ هُمُ ٱلْمُفْلِحُونَ ۝

"അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന ഒരു ജനത അല്ലാഹുവേടും അവന്റെ റസൂലിനോടും എതിർത്തു നിൽക്കുന്നവരുമായി സ്നേഹബന്ധം പുലർത്തുന്നത് നീ കണ്ടെത്തുകയില്ല. അവർ (എതിർപ്പുകാർ) അവരുടെ പിതാക്കളോ പുത്രന്മാരോ സഹോദരന്മാരോ ബന്ധുക്കളോ ആയിരുന്നാൽ പോലും. അത്തരക്കാരുടെ ഹൃദയങ്ങളിൽ അല്ലാഹു വിശ്വാസം രേഖപ്പെടുത്തുകയും അവന്റെ പക്കൽ നിന്നുള്ള ഒരാത്മചൈതന്യം കൊണ്ട് അവൻ അവർക്ക് പിൻബലം നൽകുകയും ചെയ്തിരിക്കുന്നു. താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകുന്ന സ്വർഗത്തോപ്പുകളിൽ അവരെ അവൻ പ്രവേശിപ്പിക്കുകയും ചെയ്യും. അവരതിൽ നിത്യവാസികളായിരിക്കും. അല്ലാഹു അവരെപ്പറ്റി തൃപ്തിപ്പെട്ടിരിക്കുന്നു. അവർ അവനെപ്പറ്റിയും തൃപ്തിപ്പെട്ടിരിക്കുന്നു. അത്തരക്കാരാകുന്നു അല്ലാഹുവിന്റെ കക്ഷി. അറിയുക: തീർച്ചയായും അല്ലാഹുവിന്റെ കക്ഷിയാകുന്നു വിജയം പ്രാപിക്കുന്നവർ" (അൽ മുജാദില:22).

(അറിയുക: അല്ലാഹുവിനെ അനുസരിക്കുവാൻ അവൻ നിനക്ക് വിവേകം നൽകട്ടെ).

'കീഴ്വണക്കം അല്ലാഹുവിന് മാത്രമാക്കിക്കൊണ്ട് നീ അല്ലാഹുവിനെ ആരാധിക്കുക' എന്നതാണ് ഇബ്റാഹിം നബി(عليه السلام)യുടെ മില്ലത്തായ ഹനീഫിയ്യാ (നേരായ) മതം. അല്ലാഹു എല്ലാ മനുഷ്യരോടും കൽപിച്ചത് അതാണ്. അതിനുവേണ്ടിതന്നെയാണ് അവരെയെല്ലാം അവൻ സൃഷ്ടിച്ചതും. അല്ലാഹു പറയുന്നു:

وَمَا خَلَقْتُ ٱلْجِنَّ وَٱلْإِنسَ إِلَّا لِيَعْبُدُونِ ۝

"എനിക്ക് മാത്രം ഇബാദത്ത് (ആരാധന) ചെയ്യാൻ വേണ്ടിയല്ലാതെ മനുഷ്യരെയും ജിന്നുകളെയും ഞാൻ സൃഷ്ടിച്ചിട്ടില്ല" (അദ്ദാരിയാത്ത്:56).

"യഅ്ബുദൂനി" (എനിക്ക് ഇബാദത്ത് ചെയ്യാൻ) എന്ന് പറഞ്ഞാൽ "യുവഹ്ഹിദൂനി" (എന്റെ ഏകത്വം അംഗീകരിക്കാൻ) എന്നാണർത്ഥം.



അല്ലാഹു കൽപിച്ചതിൽ ഏറ്റവും മഹത്തായത് 'തൗഹീദ്' ആകുന്നു. അതായത് ഇബാദത്ത് (ആരാധന) അല്ലാഹുവിന് മാത്രമായി പരിമിതപെടുത്തൽ. അല്ലാഹു വിരോധിച്ചതിൽ ഏറ്റവും ഗൗരവമേറിയത് ശിർക്കാണ്. അഥവാ അല്ലാഹുവിനോടൊപ്പം അവനല്ലാത്തവരെ വിളിച്ച് പ്രാർത്ഥിക്കൽ. അല്ലാഹു പറയുന്നത് നോക്കൂ:

وَٱعْبُدُوا۟ ٱللَّهَ وَلَا تُشْرِكُوا۟ بِهِۦ شَيْـًٔا ۖ

"നിങ്ങൾ അല്ലാഹുവിന് ഇബാദത്ത് ചെയ്യുകയും അവനോട് യാതൊന്നിനെയും പങ്കുചേർക്കാതിരിക്കുകയും ചെയ്യുക" (അന്നിസാഉ് :36).

മനുഷ്യൻ അനിവാര്യമായും മനസ്സിലാക്കിയിരിക്കേണ്ട മൂന്ന് പ്രധാന തത്വങ്ങൾ ഏതാണെന്ന് നിന്നോട് ചോദിക്കപ്പെട്ടാൽ നീ പറയേണ്ടത് ഇതാണ്:

**1. അടിമ തന്റെ രക്ഷിതാവിനെ മനസ്സിലാക്കുക.**

**2. തന്റെ രക്ഷിതാവിന്റെ (ഇഷ്ട)മതത്തെ മനസ്സിലാക്കുക.**

**3. തന്റെ രക്ഷിതാവിന്റെ ദൂതനെ (റസൂലിനെ) മനസ്സിലാക്കുക.**

**അല്ലാഹു**

നിന്റെ റബ്ബ് (രക്ഷിതാവ്) ആരാണെന്ന് ചോദിക്കപ്പെട്ടാൽ നീ പറയുക: "എന്റെ റബ്ബ് അല്ലാഹുവാകുന്നു. അതായത് എന്നെയും സർവ്വലോകരെയും തന്റെ അനുഗ്രഹങ്ങൾകൊണ്ട് പോറ്റിവളർത്തുന്നവൻ. അവനാകുന്നു എന്റെ ആരാധ്യൻ; അവനല്ലാതെ എനിക്ക് യാതൊരു ആരാധ്യനുമില്ല". ഇതിനുള്ള തെളിവ്,

ٱلْحَمْدُ لِلَّهِ رَبِّ ٱلْعَٰلَمِينَ ۝

"സർവ്വസ്തുതിയും സർവ്വലോക രക്ഷിതാവായ അല്ലാഹുവിന്നാകുന്നു" എന്ന അല്ലാഹുവിന്റെ വചനമാകുന്നു" (അൽ ഫാതിഹ:1).

അല്ലാഹുവല്ലാത്തതെല്ലാം 'ആലം' (ലോകം) എന്നതിൽപെടുന്നു. (അഥവാ അവന്റെ സൃഷ്ടികളാകുന്നു). ഞാനും ആ സൃഷ്ടികളിൽ ഒരുവനാകുന്നു.

"നീ നിന്റെ രക്ഷിതാവിനെ എങ്ങനെ മനസ്സിലാക്കി" എന്ന് നിന്നോട് ചോദിക്കപ്പെട്ടാൽ നീ ഇപ്രകാരം മറുപടി പറയുക: "ആ രക്ഷിതാവിന്റെ സൃഷ്ടികളിലൂടെയും ദൃഷ്ടാന്തങ്ങളിലൂടെയുമാണ് (ഞാൻ

അവനെ മനസ്സിലാക്കിയത്). രാത്രിയും പകലും സൂര്യനും ചന്ദ്രനും അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതാണ്. ഏഴ് ആകാശങ്ങളും ഏഴ് ഭൂമികളും അവയ്ക്കിടയിലുള്ളതുമെല്ലാം അവന്റെ സൃഷ്ടികളിൽ പെട്ടതത്രെ! താഴെ പറയുന്ന ഖുർആൻ സൂക്തങ്ങളാണ് അതിനുള്ള തെളിവ്:

وَمِنْ ءَايَٰتِهِ ٱلَّيْلُ وَٱلنَّهَارُ وَٱلشَّمْسُ وَٱلْقَمَرُ ۚ لَا تَسْجُدُوا۟ لِلشَّمْسِ وَلَا لِلْقَمَرِ وَٱسْجُدُوا۟ لِلَّهِ ٱلَّذِى خَلَقَهُنَّ إِن كُنتُمْ إِيَّاهُ تَعْبُدُونَ ۝

“അവന്റെ ദൃഷ്ടാന്തങ്ങളിൽപ്പെട്ടതത്രെ രാവും പകലും സൂര്യനും ചന്ദ്രനും. സൂര്യന്നോ ചന്ദ്രന്നോ നിങ്ങൾ പ്രണാമം ചെയ്യരുത്. അവയെ സൃഷ്ടിച്ചവനായ അല്ലാഹുവിന് നിങ്ങൾ പ്രണാമം ചെയ്യുക; നിങ്ങൾ അവനെയാണ് ആരാധിക്കുന്നതെങ്കിൽ.” (അൽ ഫുസ്സിലത്:37).

إِنَّ رَبَّكُمُ ٱللَّهُ ٱلَّذِى خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ فِى سِتَّةِ أَيَّامٍ ثُمَّ ٱسْتَوَىٰ عَلَى ٱلْعَرْشِ يُغْشِى ٱلَّيْلَ ٱلنَّهَارَ يَطْلُبُهُۥ حَثِيثًا وَٱلشَّمْسَ وَٱلْقَمَرَ وَٱلنُّجُومَ مُسَخَّرَٰتٍۭ بِأَمْرِهِۦٓ ۗ أَلَا لَهُ ٱلْخَلْقُ وَٱلْأَمْرُ ۗ تَبَارَكَ ٱللَّهُ رَبُّ ٱلْعَٰلَمِينَ ۝

“തീർച്ചയായും നിങ്ങളുടെ രക്ഷിതാവ് ആറുദിവസങ്ങളിലായി ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചവനായ അല്ലാഹുവാകുന്നു. എന്നിട്ടവൻ സിംഹാസനസ്ഥനായിരിക്കുന്നു. രാത്രിയെ കൊണ്ടവൻ പകലിനെ മൂടുന്നു. ദ്രുതഗതിയിൽ അത് പകലിനെ തേടിചെല്ലുന്നു. സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും തന്റെ കൽപനക്ക് വിധേയമാക്കപ്പെട്ട നിലയിൽ (അവൻ സൃഷ്ടിച്ചിരിക്കുന്നു) അറിയുക: സൃഷ്ടിപ്പും ശാസനാധികാരവും അവന്നു തന്നെയാണ്. ലോകരക്ഷിതാവായ അല്ലാഹു മഹത്വപൂർണ്ണനായിരിക്കുന്നു.” (അൽ അഅ്റാഫ്:54).

രക്ഷിതാവ് (റബ്ബ്) ആരാണോ അവനാണ് യഥാർത്ഥ ആരാധ്യൻ



അഥവാ ‘അൽ മഅ്ബദ്’. അല്ലാഹുതന്നെ പറയുന്നു:

يَٰٓأَيُّهَا ٱلنَّاسُ ٱعْبُدُوا۟ رَبَّكُمُ ٱلَّذِى خَلَقَكُمْ وَٱلَّذِينَ مِن قَبْلِكُمْ لَعَلَّكُمْ تَتَّقُونَ ۝ ٱلَّذِى جَعَلَ لَكُمُ ٱلْأَرْضَ فِرَٰشًا وَٱلسَّمَآءَ بِنَآءً وَأَنزَلَ مِنَ ٱلسَّمَآءِ مَآءً فَأَخْرَجَ بِهِۦ مِنَ ٱلثَّمَرَٰتِ رِزْقًا لَّكُمْ ۖ فَلَا تَجْعَلُوا۟ لِلَّهِ أَندَادًا وَأَنتُمْ تَعْلَمُونَ

“ജനങ്ങളേ! നിങ്ങളെയും നിങ്ങളുടെ മുൻഗാമികളെയും സൃഷ്ടിച്ച നിങ്ങളുടെ നാഥനെ നിങ്ങൾ ആരാധിക്കുവിൻ. നിങ്ങൾ ദോഷബാധയെ സൂക്ഷി(ച്ച് ജീവി)ക്കുവാൻ വേണ്ടിയത്രെ അത്. നിങ്ങൾക്ക് വേണ്ടി ഭൂമിയെ മെത്തയും ആകാശത്തെ മേൽപുരയുമാക്കിത്തരികയും ആകാശത്തു നിന്ന് വെള്ളം ചൊരിഞ്ഞു തന്നിട്ട് അതുമുഖേന നിങ്ങൾക്കു ഭക്ഷിക്കുവാനുള്ള കായ്കനികൾ ഉൽപാദിപ്പിച്ചു തരികയും ചെയ്ത (നാഥനെ). അതിനാൽ (ഇതെല്ലാം) അറിഞ്ഞു കൊണ്ട് നിങ്ങൾ അല്ലാഹുവിന് സമന്മാരെ ഉണ്ടാക്കരുത്” (അൽബഖറ:21,22).

ഇബ്നുകസീർ(ﷺ) പറയുന്നു: “ഈ വസ്തുക്കളുടെയെല്ലാം സ്രഷ്ടാവ് ആരാണോ അവനാണ് യഥാർത്ഥത്തിൽ ഇബാദത്തിന് (ആരാധനക്ക്) അർഹൻ.

**ഇബാദത്തിന്റെ ഇനങ്ങൾ**

‘ഇസ്ലാം’ (സമർപ്പണം), ‘ഈമാൻ’ (സത്യവിശ്വാസം), ‘ഇഹ്സാൻ’ (ദൈവഭയത്തോടെയുള്ള സുകൃതം), ‘ദുആ’ (പ്രാർത്ഥന), ‘ഖൗഫ്’ (ഭയം), ‘റജാഉ്’ (പ്രതീക്ഷ), ‘തവക്കുൽ’ (ഭരമേൽപിക്കൽ), ‘റഗ്ബത്’ (ആഗ്രഹം), ‘റഹ്ബത്’ (പേടി), ‘ഖുശൂഉ്’ (ഭക്തി), ‘ഖശ്യത്’ (ഭീതി), ‘ഇനാബത്’ (താഴ്മ), ‘ഇസ്തിആന’ (സഹായം), ‘ഇസ്തിആദത്’ (അഭയം തേടൽ), ‘ഇസ്തിഗാഥ’ (സഹായാഭ്യർത്ഥന), ‘ദബ്ഹ്’ (ബലി), ‘നദ്ർ’ (നേർച്ച).... തുടങ്ങി അല്ലാഹു കൽപിച്ച ഇബാദത്തിന്റെ എല്ലാ ഇനങ്ങളും അല്ലാഹുവിന്നുള്ളതാണ്. അല്ലാഹു പറയുന്നു:

وَأَنَّ ٱلْمَسَٰجِدَ لِلَّهِ فَلَا تَدْعُوا۟ مَعَ ٱللَّهِ أَحَدًا ۝

“നിശ്ചയം, പള്ളികൾ അല്ലാഹുവിനുള്ളതാണ്. അതിനാൽ നിങ്ങൾ

അല്ലാഹുവേടൊപ്പം ആരെയും വിളിച്ചു പ്രാർത്ഥിക്കരുത്" (അൽ ജിന്ന്:18).

ഇബാദത്തിൽനിന്ന് വല്ലതും അല്ലാഹുവല്ലാത്തവർക്ക് അർപ്പിച്ചാൽ അവൻ 'കാഫിറും' (സത്യനിഷേധി) 'മുശ്‌രിക്കും' (ബഹുദൈവാരാധകൻ) ആയിത്തീരുന്നതാണ്. അല്ലാഹു പറയുന്നത് നോക്കുക:

وَمَن يَدْعُ مَعَ ٱللَّهِ إِلَٰهًا ءَاخَرَ لَا بُرْهَٰنَ لَهُۥ بِهِۦ فَإِنَّمَا حِسَابُهُۥ عِندَ رَبِّهِۦٓ ۚ إِنَّهُۥ لَا يُفْلِحُ ٱلْكَٰفِرُونَ ﴿﴾

"വല്ലവനും അല്ലാഹുവോടൊപ്പം മറ്റുവല്ല ദൈവത്തെയും വിളിച്ച് പ്രാർത്ഥിക്കുന്ന പക്ഷം- അതിന് അവന്റെ പക്കൽ യാതൊരു പ്രമാണവും ഇല്ല തന്നെ- അവന്റെ വിചാരണ അവന്റെ രക്ഷിതാവിന്റെ അടുക്കൽ വെച്ചു തന്നെയായിരിക്കും. സത്യനിഷേധികൾ വിജയം പ്രാപിക്കുകയില്ല; തീർച്ച" (അൽ മുഅ്മിനൂൻ:117).

ഒരു നബിവചനത്തിൽ ഇപ്രകാരം കാണാം:

الدُّعَاءُ مُخُّ العِبَادَة

"പ്രാർത്ഥന ഇബാദത്തിന്റെ മജ്ജയാകുന്നു"[1] (തിർമിദി)ഇതിനുള്ള പ്രാർത്ഥന ആരാധനയാണെന്നുള്ളതിനുള്ള) തെളിവ് ഇതാകുന്നു.

وَقَالَ رَبُّكُمُ ٱدْعُونِىٓ أَسْتَجِبْ لَكُمْ ۚ إِنَّ ٱلَّذِينَ يَسْتَكْبِرُونَ عَنْ عِبَادَتِى سَيَدْخُلُونَ جَهَنَّمَ دَاخِرِينَ ﴿﴾

"നിങ്ങളുടെ രക്ഷിതാവ് പറഞ്ഞിരിക്കുന്നു: നിങ്ങൾ എന്നോട് പ്രാർത്ഥിക്കൂ. ഞാൻ നിങ്ങൾക്കു ഉത്തരം നൽകാം. എന്നെ ആരാധിക്കാതെ അഹങ്കാരം നടിക്കുന്നവരാരോ അവർ വഴിയെ നിന്ദ്യരായിക്കൊണ്ട് നരകത്തിൽ പ്രവേശിക്കുന്നതാണ്; തീർച്ച" (അൽ ഗാഫിർ:60)

(ഇവിടെ ആദ്യം പറഞ്ഞ 'എന്നോട് പ്രാർത്ഥിക്കൂ' എന്നതിനെ

1. ഈ ഹദീസിന്റെ പരമ്പര (സനദ്) ദുർബലമാണെന്നും പരമ്പരയിൽ 'ഇബ്നുലഹീഅ' എന്ന മനപാഠശക്തി മോശമായ റിപ്പോർട്ടറുണ്ടെന്നും പ്രമുഖ മുഹദ്ദിസായ അൽബാനി വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ 'പ്രാർത്ഥന അതുതന്നെയാണ് ആരാധന' (അദ്ദുആഉ ഹവൽ ഇബാദഃ) എന്ന റിപ്പോർട്ട് പ്രബലമായതാണ് (മിശ്കാത് 2230, 2231) 2:693) നോക്കുക.



കുറിച്ച് തന്നെയാണ് പിന്നീട് 'എന്നെ ആരാധിക്കുന്നതിൽ നിന്ന്' എന്ന് പറഞ്ഞത്-വിവർത്തകൻ.) മേൽപറഞ്ഞവ (ഭയം, പ്രതീക്ഷ, ഭരമേൽപിക്കൽ....)യെല്ലാം ഇബാദത്തിൽ പെട്ടതാണ് എന്നതിന്റെ തെളിവുകൾ ഇനി പറയുന്ന ഖുർആൻ വചനങ്ങളത്രെ:

فَلَا تَخَافُوهُمْ وَخَافُونِ إِن كُنتُم مُّؤْمِنِينَ ﴿﴾

"....നിങ്ങൾ അവരെ ഭയപ്പെടാതെ എന്നെ ഭയപ്പെടുക. നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ" (ആലുഇംറാൻ:175).

**പ്രതീക്ഷ**

فَمَن كَانَ يَرْجُوا۟ لِقَآءَ رَبِّهِۦ فَلْيَعْمَلْ عَمَلًا صَٰلِحًا وَلَا يُشْرِكْ بِعِبَادَةِ رَبِّهِۦٓ أَحَدًۢا ﴿﴾

"....ആകയാൽ വല്ലവനും തന്റെ രക്ഷിതാവുമായി കണ്ടുമുട്ടണമെന്ന് ആഗ്രഹിക്കുന്നുവെങ്കിൽ അവൻ സൽകർമ്മം പ്രവർത്തിക്കുകയും, തന്റെ രക്ഷിതാവിനുള്ള ആരാധനയിൽ യാതൊന്നിനെയും പങ്കുചേർക്കാതിരിക്കുകയും ചെയ്തുകൊള്ളട്ടെ." (അൽകഹ്ഫ്:110).

**ഭരമേൽപിക്കൽ**

'തവക്കുലി'ന്റെ തെളിവ് ഇതാണ്:

وَعَلَى ٱللَّهِ فَتَوَكَّلُوٓا۟ إِن كُنتُم مُّؤْمِنِينَ ﴿﴾

"....നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ അല്ലാഹുവിൽ നിങ്ങൾ ഭരമേൽപിക്കുക" (മാഇദ:23).

മറ്റൊരിടത്ത് അല്ലാഹു പറയുന്നത് ഇങ്ങനെയാണ്:

وَمَن يَتَوَكَّلْ عَلَى ٱللَّهِ فَهُوَ حَسْبُهُۥٓ ۚ

"ആരെങ്കിലും അല്ലാഹുവിൽ ഭരമേൽപ്പിക്കുന്ന പക്ഷം അവന്ന് അല്ലാഹു തന്നെ മതിയാകുന്നതാണ്" (അത്ത്വലാഖ്:3).

**ആഗ്രഹം, ഭക്തി**

ഇതെല്ലാം ആരാധനയിലുൾപ്പെട്ടതാണ് എന്നതിന്റെ തെളിവ് താഴെ പറയുന്ന വചനമാണ്.

إِنَّهُمْ كَانُوا۟ يُسَٰرِعُونَ فِى ٱلْخَيْرَٰتِ وَيَدْعُونَنَا رَغَبًا
وَرَهَبًا ۖ وَكَانُوا۟ لَنَا خَٰشِعِينَ ۝

"..... തീർച്ചയായും അവർ (പ്രവാചകന്മാർ) ഉത്തമ കാര്യങ്ങൾക്ക് ധൃതികാണിക്കുകയും, ആശിച്ചുകൊണ്ടും പേടിച്ചുകൊണ്ടും നമ്മോട് പ്രാർത്ഥിക്കുകയും ചെയ്യുന്നവരായിരുന്നു. അവർ നമ്മോട് താഴ്മ കാണിക്കുന്നവരുമായിരുന്നു'' (അൽ അമ്പിഅ്:90).

**ഭീതി**

അല്ലാഹു പറയുന്നു:

فَلَا تَخْشَوْهُمْ وَٱخْشَوْنِى

"....എന്നാൽ നിങ്ങൾ അവരെ ഭയപ്പെടാതെ എന്നെ ഭയപ്പെടുക....." (അൽബഖറ:150).

**താഴ്മ**

وَأَنِيبُوٓا۟ إِلَىٰ رَبِّكُمْ وَأَسْلِمُوا۟ لَهُۥ مِن قَبْلِ أَن يَأْتِيَكُمُ
ٱلْعَذَابُ ثُمَّ لَا تُنصَرُونَ ۝

"നിങ്ങൾക്ക് ശിക്ഷ വന്നെത്തുന്നതിന് മുമ്പായി നിങ്ങൾ നിങ്ങളുടെ രക്ഷിതാവിങ്കലേക്ക് താഴ്മയോടെ മടങ്ങുകയും, അവന്നു കീഴ്പ്പെടുകയും ചെയ്യുവിൻ. പിന്നെ (അത് വന്നതിന് ശേഷം) നിങ്ങൾ സഹായിക്കപ്പെടുന്നതല്ല" (അസ്സുമർ:54).

**സഹായം തേടൽ**

إِيَّاكَ نَعْبُدُ وَإِيَّاكَ نَسْتَعِينُ ۝

"നിന്നെ മാത്രം ഞങ്ങൾ ആരാധിക്കുന്നു. നിന്നോട് മാത്രം ഞങ്ങൾ സഹായം തേടുന്നു" (അൽ ഫാതിഹ:5).

ഒരു ഹദീസിൽ ഇപ്രകാരം വന്നിട്ടുണ്ട്.

إذا استعنت فاستعن بالله

"നീ സഹായം തേടുകയാണെങ്കിൽ അല്ലാഹുവിനോട് സഹായം തേടുക"[1].



**അഭയം തേടൽ**

താഴെ കൊടുക്കുന്ന വചനങ്ങളാകുന്നു ഇതിനുള്ള തെളിവ്:

قُلْ أَعُوذُ بِرَبِّ ٱلْفَلَقِ ۝

"നബിയേ! താങ്കൾ പറയുക: പുലരിയുടെ രക്ഷിതാവിൽ ഞാൻ അഭയം തേടുന്നു" (അൽ ഫലഖ്:1).

قُلْ أَعُوذُ بِرَبِّ ٱلنَّاسِ ۝

"നബിയേ! പറയുക: ജനങ്ങളുടെ രക്ഷിതാവിനോട് ഞാൻ അഭയം തേടുന്നു" (അന്നാസ്:1).

**ഇസ്തിഗാഥ**

അല്ലാഹു പറയുന്നു:

إِذْ تَسْتَغِيثُونَ رَبَّكُمْ فَٱسْتَجَابَ لَكُمْ أَنِّى مُمِدُّكُم بِأَلْفٍ
مِّنَ ٱلْمَلَٰٓئِكَةِ مُرْدِفِينَ ۝

"നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനാട് സഹായം തേടിയിരുന്ന സന്ദർഭം (ഓർക്കുക) തുടരെത്തുടരെയായി ആയിരം മലക്കുകളെ അയച്ചുകൊണ്ട് ഞാൻ നിങ്ങൾക്ക് സഹായം നൽകുന്നതാണ് എന്ന് അവൻ അപ്പോൾ നിങ്ങൾക്ക് മറുപടി നൽകി" (അൽ അൻഫാൽ:9).

**ബലികർമം**

അല്ലാഹു പറയുന്നു:

قُلْ إِنَّ صَلَاتِى وَنُسُكِى وَمَحْيَاىَ وَمَمَاتِى لِلَّهِ رَبِّ ٱلْعَٰلَمِينَ
۝ لَا شَرِيكَ لَهُۥ ۖ وَبِذَٰلِكَ أُمِرْتُ وَأَنَا۠ أَوَّلُ ٱلْمُسْلِمِينَ ۝

"പറയുക: തീർച്ചയായും എന്റെ പ്രാർത്ഥനയും എന്റെ ആരാധനാകർമ്മങ്ങളും, എന്റെ ജീവിതവും, എന്റെ മരണവും ലോകരക്ഷിതാ

1. തിർമിതി (2516) അഹ്മദ് (2537), സ്വഹീഹുൽ ജാമിഅ്(7957)

വായ അല്ലാഹുവിനുള്ളതാകുന്നു. അവന്ന് പങ്കുകാരേയില്ല. അപ്രകാരമാണ് ഞാൻ കൽപിക്കപ്പെട്ടിരിക്കുന്നത്. (അവന്ന്) കീഴ്പെടുന്നവരിൽ ഞാൻ ഒന്നാമനാണ്." (അൽ അൻആം:162:163).

നബി(ﷺ) പറയുന്നു:

لَعَنَ اللهُ مَنْ ذَبَحَ لِغَيْرِ اللهِ

"അല്ലാഹു അല്ലാത്തവർക്ക് വേണ്ടി ബലി അറുത്തവനെ അല്ലാഹു ശപിച്ചിരിക്കുന്നു"[1].

**നേർച്ച**

അല്ലാഹു പറയുന്നു:

يُوفُونَ بِٱلنَّذْرِ وَيَخَافُونَ يَوْمًا كَانَ شَرُّهُۥ مُسْتَطِيرًا ﴿٧﴾

"അവൻ നേർച്ച നിറവേറ്റുകയും ആപത്ത് പടർന്നുപിടിക്കുന്ന ഒരു ദിവസത്തെ ഭയപ്പെടുകയും ചെയ്യുന്നതാണ്" (അൽ ഇൻസാൻ:7).

**2. ഇസ്‌ലാം**

തെളിവുകളുടെ പിൻബലത്തോടെ ഇസ്‌ലാമിനെ മനസ്സിലാക്കുക എന്നതാണ് രണ്ടാമത്തെ അടിസ്ഥാന തത്വം.

അല്ലാഹുവിന്റെ ഏകത്വം അംഗീകരിച്ചുകൊണ്ട് അവന്ന് സ്വയം സമർപ്പിക്കുകയും പുണ്യകർമങ്ങൾ പ്രവർത്തിച്ചുകൊണ്ട് അവന്ന് കീഴ്പ്പെടുകയും ശിർക്കിനോടും ശിർക്കിന്റെ ആളുകളോടും ബന്ധവിഛേദം നടത്തുകയും ചെയ്യുക എന്നതാണ്. അതിന് മൂന്ന് പദവികളുണ്ട്:

1. ഇസ്‌ലാം (സമർപ്പണം).
2. ഈമാൻ (സത്യവിശ്വാസം).
3. ഇഹ്സാൻ (ദൈവ ഭയത്തോടെയുള്ള സുകൃതം).

ഇവ ഓരോന്നിനും ചില 'റുക്നുകൾ' (സ്തംഭങ്ങൾ) ഉണ്ട്.

**ഇസ്‌ലാം കാര്യങ്ങൾ**

ഇസ്‌ലാമിന്റെ അടിസ്ഥാന സ്തംഭങ്ങൾ അഞ്ചാകുന്നു:

1. അല്ലാഹുവല്ലാതെ ആരാധനക്കർഹനില്ലെന്നും മുഹമ്മദ്

1. മുസ്‌ലിം-(1978) (കിതാബുൽ അദാഹീ), മിശ്കാത് (4070).



നബി(ﷺ) അല്ലാഹുവിന്റെ ദൂതനാണെന്നുമുള്ള സത്യസാക്ഷ്യം.

2. അഞ്ചുനേരത്തെ നമസ്കാരം കൃത്യമായി നിർവഹിക്കൽ.
3. സകാത്ത് നൽകൽ (ധനമുള്ളവർ).
4. 'റമദാൻ' മാസത്തിൽ നോമ്പ് (വ്രതം) അനുഷ്ഠിക്കൽ.
5. കഴിവുള്ളൻ വിശുദ്ധ കഅ്ബത്തിങ്കൽ പോയി ഹജ്ജ് നിർവഹിക്കൽ.

ഇനി, ഇവ ഓരോന്നിനുമുള്ള തെളിവുകൾ ശ്രദ്ധിക്കുക:

**ഒന്നാമത്തെ സാക്ഷ്യവാക്യം (ലാ ഇലാഹ ഇല്ലല്ലാഹ്).**

അല്ലാഹു പറയുന്നു:

شَهِدَ ٱللَّهُ أَنَّهُۥ لَآ إِلَٰهَ إِلَّا هُوَ وَٱلْمَلَٰٓئِكَةُ وَأُو۟لُوا۟ ٱلْعِلْمِ
قَآئِمًۢا بِٱلْقِسْطِ ۚ لَآ إِلَٰهَ إِلَّا هُوَ ٱلْعَزِيزُ ٱلْحَكِيمُ ﴿١٨﴾

"താനല്ലാതെ ഒരു ദൈവവുമില്ലെന്നതിന് അല്ലാഹു സാക്ഷ്യം വഹിച്ചിരിക്കുന്നു. മലക്കുകളും അറിവുള്ളവരും (അതിന് സാക്ഷികളാകുന്നു) അവൻ നീതി നിർവഹിക്കുന്നവനത്രെ. അവനല്ലാതെ ദൈവമില്ല. പ്രതാപിയും യുക്തിമാനുമത്രെ അവൻ" (ആലുഇംറാൻ:18).

"ലാ ഇലാഹ ഇല്ലല്ലാഹ്' എന്ന സാക്ഷ്യവാക്യത്തിന്റെ അർത്ഥം "ലാ മഅ്ബൂദബി ഹഖിൻ ഇല്ലല്ലാഹ്' (യഥാർത്ഥ ആരാധ്യനായി അല്ലാഹുവല്ലാതെ മറ്റാരുമില്ല) എന്നാകുന്നു.

'ലാ ഇലാഹ' (യാതൊരു ആരാധ്യനുമില്ല) എന്ന വാക്യം അല്ലാഹുവിന് പുറമെ ആരാധിക്കപ്പെടുന്ന എല്ലാറ്റിനെയും നിഷേധിക്കുന്ന വാക്യമാണ്. പിന്നീട് പറയുന്ന 'ഇല്ലല്ലാഹ്' (അല്ലാഹു ഒഴികെ) എന്ന സ്ഥിരീകരണ വാക്യമാകട്ടെ യാതൊരു പങ്കുകാരുമില്ലാതെ 'ഇബാദത്തിനെ' അല്ലാഹുവിന് മാത്രമാക്കി പരിമിതപ്പെടുത്തുകയും ചെയ്യുന്നു. രാജാധിപത്യത്തിൽ അല്ലാഹുവിന് യാതൊരു പങ്കുകാരുമില്ലാത്തപോലെതന്നെ ആരാധനയിലും അവന്ന് യാതൊരു പങ്കുകാരുമില്ല.

ഈ സാക്ഷ്യവാക്യത്തിന്റെ വ്യാഖ്യാനം വ്യക്തമാക്കുന്ന ചില ഖുർആൻ വചനങ്ങൾ ശ്രദ്ധിക്കുക. അല്ലാഹു പറയുന്നു:

وَإِذْ قَالَ إِبْرَٰهِيمُ لِأَبِيهِ وَقَوْمِهِۦٓ إِنَّنِى بَرَآءٌ مِّمَّا تَعْبُدُونَ ۝
إِلَّا ٱلَّذِى فَطَرَنِى فَإِنَّهُۥ سَيَهْدِينِ ۝ وَجَعَلَهَا كَلِمَةًۢ بَاقِيَةً فِى
عَقِبِهِۦ لَعَلَّهُمْ يَرْجِعُونَ ۝

“ഇബ്റാഹീം തന്റെ പിതാവിനോടും ജനങ്ങളോടും ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു): തീർച്ചയായും ഞാൻ നിങ്ങൾ ആരാധിക്കുന്നതിൽ നിന്ന് ഒഴിഞ്ഞ് നിൽക്കുന്നവനാകുന്നു. എന്നെ സൃഷ്ടിച്ചവനൊഴികെ. കാരണം തീർച്ചയായും അവനെനിക്ക് മാർഗ ദർശനം നൽകുന്നതാണ്. അദ്ദേഹത്തിന്റെ പിൻഗാമികൾ (സത്യത്തി ലേക്ക്) മടങ്ങേണ്ടതിനായി അതിനെ (ആ പ്രഖ്യാപനത്തെ) അദ്ദേഹം അവർക്കിടയിൽ നിലനിൽക്കുന്ന ഒരു വചനമാക്കുകയും ചെയ്തു” (അസ്സുഖ്റുഫ്: 26–28).

ആലുഇംറാനിൽ പറയുന്നത് നോക്കൂ:

قُلْ يَٰٓأَهْلَ ٱلْكِتَٰبِ تَعَالَوْا۟ إِلَىٰ كَلِمَةٍ سَوَآءٍۭ بَيْنَنَا وَبَيْنَكُمْ
أَلَّا نَعْبُدَ إِلَّا ٱللَّهَ وَلَا نُشْرِكَ بِهِۦ شَيْـًٔا وَلَا يَتَّخِذَ بَعْضُنَا
بَعْضًا أَرْبَابًا مِّن دُونِ ٱللَّهِ ۚ فَإِن تَوَلَّوْا۟ فَقُولُوا۟ ٱشْهَدُوا۟ بِأَنَّا
مُسْلِمُونَ ۝

“നബിയേ! പറയുക: വേദക്കാരേ; ഞങ്ങൾക്കും നിങ്ങൾക്കുമിട യിൽ സമമായുള്ള ഒരു വാക്യത്തിലേക്ക് നിങ്ങൾ വരുവിൻ. അതായ ത് അല്ലാഹുവെ അല്ലാതെ നാം ആരാധിക്കാതിരിക്കുകയും, അവ നോട് യാതൊന്നിനെയും പങ്കു ചേർക്കാതിരിക്കുകയും നമ്മളിൽ ചിലർ ചിലരെ അല്ലാഹുവിന് പുറമെ രക്ഷിതാക്കളാക്കാതിരിക്കുക യും ചെയ്യുക (എന്ന തത്വത്തിലേക്ക്). എന്നിട്ട് അവർ പിന്തിരിഞ്ഞു കളയുന്ന പക്ഷം നിങ്ങൾ പറയുക: ഞങ്ങൾ (അല്ലാഹുവിന്) കീഴ്പ്പെ ട്ടവരാണ് എന്നതിന്ന് നിങ്ങൾ സാക്ഷ്യം വഹിച്ചുകൊള്ളുക” (ആലു ഇംറാൻ: 64).



**രണ്ടാമത്തെ സാക്ഷ്യവാക്യം (മുഹമദുർററസൂലുല്ലാഹ്)**

‘മുഹമ്മദ്നബി(ﷺ) അല്ലാഹുവിന്റെ ദൂതനാണെന്ന’ രണ്ടാം സാ ക്ഷ്യവാക്യത്തിന്റെ തെളിവ് താഴെ പറയുന്ന ഖുർആൻ വചനമാണ്.

لَقَدْ جَآءَكُمْ رَسُولٌ مِّنْ أَنفُسِكُمْ عَزِيزٌ عَلَيْهِ مَا
عَنِتُّمْ حَرِيصٌ عَلَيْكُم بِٱلْمُؤْمِنِينَ رَءُوفٌ رَّحِيمٌ ۝

“തീർച്ചയായും നിങ്ങൾക്കിതാ നിങ്ങളിൽനിന്നുതന്നെയുള്ള ഒരു ദൂതൻ വന്നിരിക്കുന്നു. നിങ്ങൾ കഷ്ടപ്പെടുന്നത് സഹിക്കാൻ കഴി യാത്തവനും, നിങ്ങളുടെ കാര്യത്തിൽ അതീവ താൽപര്യമുള്ളവനും, സത്യവിശ്വാസികളോട് അത്യന്തം ദയാലുവും കാരുണ്യവാനുമാണ് അദ്ദേഹം” (അത്തൗബ:128).

‘മുഹമ്മദ്നബി(ﷺ) അല്ലാഹുവിന്റെ ദൂതനാണെന്ന സാക്ഷ്യം വ ഹിക്കുക’ എന്നതിന്റെ അർത്ഥം, അവിടുന്ന് കൽപിച്ചതൊക്കെ അനു സരിക്കുക; അവിടുന്ന് വിരോധിച്ചതെല്ലാം വെടിയുക; അവിടുന്ന് പഠിപ്പിച്ച രീതിയിലൂടെയല്ലാതെ അല്ലാഹുവിനെ ആരാധിക്കാതിരിക്കു ക എന്നെല്ലാമാണ്.

**നമസ്കാരം, സകാത്ത്**

നമസ്കാരം, സകാത്ത് എന്നിവയുടെ തെളിവും തൗഹീദിന്റെ വ്യാഖ്യാനവും ഉൾക്കൊള്ളുന്ന ഒരു ഖുർആൻ സൂക്തം ശ്രദ്ധിക്കുക:

وَمَآ أُمِرُوٓا۟ إِلَّا لِيَعْبُدُوا۟ ٱللَّهَ مُخْلِصِينَ لَهُ ٱلدِّينَ حُنَفَآءَ
وَيُقِيمُوا۟ ٱلصَّلَوٰةَ وَيُؤْتُوا۟ ٱلزَّكَوٰةَ ۚ وَذَٰلِكَ دِينُ ٱلْقَيِّمَةِ ۝

“കീഴ്വണക്കം അല്ലാഹുവിന് മാത്രമാക്കിക്കൊണ്ട് ഋജുമനസ്ക രായ നിലയിൽ അവനെ ആരാധിക്കുവാനും, നമസ്കാരം നിലനിർ ത്തുവാനും, സകാത്ത് നൽകുവാനും അല്ലാതെ അവരോട് കൽപി ക്കപ്പെട്ടിട്ടില്ല. അതത്രെ വക്രതയില്ലാത്ത മതം” (അൽബയ്യിന:5).

**നോമ്പ് (വ്രതാനുഷ്ഠാനം)**

നോമ്പിനുള്ള തെളിവ് താഴെ പറയുന്ന വചനമാണ്:

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ كُتِبَ عَلَيْكُمُ ٱلصِّيَامُ كَمَا كُتِبَ عَلَى ٱلَّذِينَ مِن قَبْلِكُمْ لَعَلَّكُمْ تَتَّقُونَ ۝

"സത്യവിശ്വാസികളേ, നിങ്ങളുടെ മുമ്പുള്ളവരോട് കൽപിക്കപ്പെട്ടതുപോലെത്തന്നെ നിങ്ങൾക്കും നോമ്പ് നിർബന്ധമായി കൽപിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ ദോഷബാധയെ സൂക്ഷിക്കുവാൻ വേണ്ടിയത്രെ അത്" (അൽബഖറ:183).

**ഹജ്ജ് (മക്കയിലേക്കുള്ള തീർത്ഥാടനം)**

ഹജ്ജിനെക്കുറിച്ച് അല്ലാഹു പറയുന്നു:

وَلِلَّهِ عَلَى ٱلنَّاسِ حِجُّ ٱلْبَيْتِ مَنِ ٱسْتَطَاعَ إِلَيْهِ سَبِيلًا ۚ وَمَن كَفَرَ فَإِنَّ ٱللَّهَ غَنِىٌّ عَنِ ٱلْعَـٰلَمِينَ ۝

"..... ആ മന്ദിരത്തിങ്കൽ (കഅ്ബത്തിങ്കൽ) എത്തിച്ചേരാൻ കഴിവുള്ള മനുഷ്യർ അതിലേക്ക് തീർത്ഥാടനം നടത്തൽ അവർക്ക് അല്ലാഹുവോടുള്ള ബാദ്ധ്യതയാകുന്നു. വല്ലവനും അവിശ്വസിക്കുന്ന പക്ഷം അല്ലാഹു ലോകരുടെ ആശ്രയം ഇല്ലാത്തവനാകുന്നു" (ആലു ഇംറാൻ:97).

**ഈമാൻ (വിശ്വാസ)കാര്യങ്ങൾ**

وهو بضع وسبعون شعبة . فأعلاها قول لاإله إلا الله وأدناها إماطة الأذى عن الطريق والحياء شعبة من الإيمان

(മതത്തിന്റെ രണ്ടാമത്തെ വിഭാഗമായ) "ഈമാൻ" (വിശ്വാസം) എഴുപതിൽപരം ശാഖകളുള്ളതാണ്. അതിൽ ഏറ്റവും ഉന്നതമായത് 'ലാ ഇലാഹ ഇല്ലല്ലാഹ്' എന്ന വചനവും, ഏറ്റവും താഴ്ന്ന പദവിയിലുള്ളത് വഴിയിൽനിന്ന് ഉപദ്രവങ്ങൾ നീക്കം ചെയ്യുക എന്നതുമാണ്. ലജ്ജ ഈമാനിന്റെ ഒരു ശാഖയാണുതാനും".[1] ('അറുപതിൽപരം ശാഖകൾ' എന്ന റിപ്പോർട്ടും സ്വഹീഹാണ്). എങ്കിലും ഒരു ഹദീസിന് വ്യത്യസ്തമായ രണ്ട് റിപ്പോർട്ടുകൾ വന്നാൽ രണ്ടും യോജിപ്പി

1. മുസ്‌ലിം – (58) കിതാബുൽ ഈമാൻ.



ക്കുകയാണ് വേണ്ടത്. ഒന്നിലില്ലാത്ത കാര്യം മറ്റേതിൽ വന്നാൽ 'വർദ്ധനവ്' റിപ്പോർട്ട് ചെയ്തയാൾ പ്രബലനാണെങ്കിൽ ആ വർദ്ധനവും സ്വീകരിക്കേണ്ടതാണ്. അതിനാൽ ഇവിടെ ഉദ്ധരിച്ച എഴുപതിൽപ്പരം എന്ന റിപ്പോർട്ടിനാണ് മുൻഗണന കൽപിക്കേണ്ടതെന്ന് അല്ലാമാ അൽബാനി കാര്യകാരണ സഹിതം വിശദീകരിച്ചിട്ടുണ്ട് (സിൽസിലത്തുസ്സ്വഹീഹ:1769).

ഈമാനിന്റെ പ്രധാന ഘടകങ്ങൾ ആറാകുന്നു:

1. അല്ലാഹുവിലുള്ള വിശ്വാസം.
2. അവന്റെ മലക്കുകളിലുള്ള വിശ്വാസം.
3. അവന്റെ വേദഗ്രന്ഥങ്ങളിലുള്ള വിശ്വാസം.
4. അവന്റെ ദൂതന്മാരിലുള്ള വിശ്വാസം.
5. അന്ത്യനാളിലുള്ള വിശ്വാസം.
6. നന്മയും തിന്മയും അല്ലാഹുവിൽ നിന്നാണെന്ന-വിധിയിലുള്ള – വിശ്വാസം.

താഴെയുള്ള ഖുർആനിക സൂക്തമാണ് ഈ ആറ് ഘടകങ്ങൾക്കുള്ള തെളിവ്.

അല്ലാഹു പറയുന്നു:

لَّيْسَ ٱلْبِرَّ أَن تُوَلُّوا۟ وُجُوهَكُمْ قِبَلَ ٱلْمَشْرِقِ وَٱلْمَغْرِبِ وَلَـٰكِنَّ ٱلْبِرَّ مَنْ ءَامَنَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ وَٱلْمَلَـٰٓئِكَةِ وَٱلْكِتَـٰبِ وَٱلنَّبِيِّـۧنَ

"നിങ്ങളുടെ മുഖങ്ങൾ കിഴക്കോട്ടോ പടിഞ്ഞാറോട്ടോ തിരിക്കുക എന്നതല്ല പുണ്യം. എന്നാൽ അല്ലാഹുവിലും, അന്ത്യദിനത്തിലും മലക്കുകളിലും, വേദഗ്രന്ഥങ്ങളിലും പ്രവാചകന്മാരിലും വിശ്വസിക്കുകയും ....... അവരാകുന്നു പുണ്യവാന്മാർ" (അൽബഖറ:177).

**വിധിവിശ്വാസം**

അല്ലാഹു പറയുന്നു:

إِنَّا كُلَّ شَىْءٍ خَلَقْنَـٰهُ بِقَدَرٍ ۝

“തീർച്ചയായും എല്ലാ വസ്തുക്കളെയും നാം സൃഷ്ടിച്ചിട്ടുള്ളത് ഒരു വ്യവസ്ഥ പ്രകാരമാകുന്നു” (അൽഖബർ:49).

**ഇഹ്സാൻ (സുകൃതം)**

‘ഇഹ്സാൻ’ എന്നാൽ “നീ അല്ലാഹുവിനെ (കാണുന്നതുപോലെ) നീ അവനെ ആരാധിക്കലാണ്. നീ അല്ലാഹുവിനെ കാണുന്നില്ലെങ്കിലും അല്ലാഹു നിന്നെ കാണുന്നുണ്ട്”. ഇതിനുള്ള തെളിവ് താഴെ പറയുന്ന ഖുർആൻ സൂക്തമാണ്.

إِنَّ ٱللَّهَ مَعَ ٱلَّذِينَ ٱتَّقَواْ وَّٱلَّذِينَ هُم مُّحْسِنُونَ ۝

“തീർച്ചയായും അല്ലാഹു സൂക്ഷ്മത പാലിച്ചവരോടൊപ്പമാകുന്നു; സദ്വൃത്തരായിട്ടുള്ളവരോടൊപ്പവും”(അന്നഹ്ൽ:128).

മറ്റൊരിടത്ത് അല്ലാഹു ഇങ്ങനെ പറയുന്നു:

وَتَوَكَّلْ عَلَى ٱلْعَزِيزِ ٱلرَّحِيمِ ۝ ٱلَّذِى يَرَىٰكَ حِينَ تَقُومُ
۝ وَتَقَلُّبَكَ فِى ٱلسَّٰجِدِينَ ۝ إِنَّهُۥ هُوَ ٱلسَّمِيعُ ٱلْعَلِيمُ ۝

“പ്രതാപിയും കരുണാനിധിയുമായിട്ടുള്ളവനെ നീ ഭരമേൽപിക്കുകയും ചെയ്യുക; നീ നിന്ന് പ്രാർത്ഥിക്കുന്ന സമയത്ത് നിന്നെ കാണുന്നവനത്രെ അവൻ. സാഷ്ടാംഗം ചെയ്യുന്നവരുടെ കൂട്ടത്തിലുള്ള നിന്റെ ചലനവും (കാണുന്നവൻ). തീർച്ചയായും അവൻ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമതെ” (അശ്ശുഅറാഅ്:217-220).

മറ്റൊരു വചനത്തിൽ ഇപ്രകാരം കാണാം:

وَمَا تَكُونُ فِى شَأْنٍ وَمَا تَتْلُواْ مِنْهُ مِن قُرْءَانٍ وَلَا تَعْمَلُونَ
مِنْ عَمَلٍ إِلَّا كُنَّا عَلَيْكُمْ شُهُودًا إِذْ تُفِيضُونَ فِيهِ ۚ

“നബിയേ, നീ നല്ല കാര്യത്തിലും ഏർപ്പെടുകയോ, അതിനെ പറ്റി ഖുർആനിൽനിന്ന് വല്ലതും ഓതിക്കേൾപിക്കുകയോ, നിങ്ങൾ ഏതെങ്കിലും പ്രവർത്തനത്തിൽ ഏർപ്പെടുകയോ ചെയ്യുന്നുവെങ്കിൽ നിങ്ങളതിൽ മുഴുകുന്ന സമയത്ത് നിങ്ങളുടെ മേൽ സാക്ഷിയായി നാം ഉണ്ടാകാതിരിക്കുകയില്ല....” (യൂനുസ്:61).



‘സുന്നത്തി’ൽനിന്നുള്ള തെളിവ് ഉമറുബ്നുൽ ഖത്വാബി(رضي الله عنه)ൽ നിന്നും ഉദ്ധരിക്കപ്പെടുന്നതും ‘ഹദീസ് ജിബ്രീൽ’ എന്ന പേരിൽ പ്രസിദ്ധമായതുമായ ഹദീസാണ്. പ്രസ്തുത ഹദീസ് ഇപ്രകാരമാണ്:

عن عمر بن الخطاب رضى الله عنه قال بـــينما نحـــن جلوس عند النبي ﷺ إذ طلع علينا رجل شديد بياض الثياب شديد ســـو اد الشـــعر لايرى عليه أثر السفر ولا يعرفه منا أحد فجلس إلى النبي ﷺ فأســـند ركبتيه إلى ركبتيه ووضع كفيه على فخذيه وقال :يا محمد أخبـــرني عن الإسلام فقال:أن تشهد أن لا إله إلا الله. وأن محمداً ﷺ رســـول الله، وتقيم الصلاة وتؤتي الزكاة وتصوم رمضان وتحج البـــيت إن استطعت إليه سبيلا قال :صدقت فعجبنا له يسأله ويصدقـــه قـــال: أخبرني عن الإيمان قال : أن تؤمن بالله وملائكته وكتبـــه ورســـله واليوم الآخر وبالقدر خيره وشره قـــال: أخبـــرني عن الإحســـان؟ قال:أن تعبد الله كأنك تراه فإن لم تكن تراه فإنه يراك قال: أخبـــرني عن الساعة؟ قال :ما المسئول عنها بأعلم من السائل. قال: أخبـــرني عن أماراتها قال: أن تلد الأمة ربتها وأن ترى الحـــفاة العراة العالة يتطاولون في البنيان قال : فمضى فلبثنا ملياً فقـــال :يا عمر أتدرون من السائل؟ قلنا : الله ورسوله أعلم ،قال: هذا جبـــريل أتاكم يعلمكم أمر دينكم

“ഉമർ(رضي الله عنه) പറയുന്നു: “ഒരിക്കൽ നബി(ﷺ)യുടെ അടുത്ത് ഇരിക്കുമ്പോൾ നല്ല വെള്ള നിറത്തിലുള്ള വസ്ത്രം ധരിച്ച, തലമുടി നല്ലപോലെ കറുത്ത ഒരാൾ ഞങ്ങളുടെ അടുത്തേക്ക് കടന്നുവന്നു. യാത്രയുടെ ഒരു അടയാളവും അയാളിൽ കാണപ്പെടുന്നില്ല; ഞങ്ങളിൽ ഒരാളുംതന്നെ അയാളെ അറിയുകയുമില്ല. അങ്ങനെ അയാൾ നബി(ﷺ)യുടെ അടുത്ത് വന്നിരുന്നു നബി(ﷺ)യുടെ കാൽമുട്ടുകളോട് അയാളുടെ രണ്ട് കാൽമുട്ടുകളും ചേർത്തുവെച്ചു. അയാളുടെ രണ്ട്

കൈപ്പടങ്ങളും നബി(ﷺ)യുടെ രണ്ട് കാൽതുടയിലും വെച്ചു. എന്നിട്ട് അയാൾ പറഞ്ഞു: “മുഹമ്മദേ! ഇസ്‌ലാമിനെക്കുറിച്ച് എനിക്ക് പറഞ്ഞ് തരിക”. അപ്പോൾ നബി(ﷺ) പറഞ്ഞുതുടങ്ങി: (ഇസ്‌ലാം എന്നാൽ) ‘അല്ലാഹുവല്ലാതെ ആരാധനക്കർഹനില്ലെന്നും മുഹമ്മദ്(ﷺ) അല്ലാഹുവിന്റെ ദൂതനാണെന്നും നീ സാക്ഷ്യം വഹിക്കുക; നീ നമസ്കാരം മുറപോലെ നിർവഹിക്കുക, സകാത് കൊടുക്കുക, റമദാനിൽ വ്രതം അനുഷ്ഠിക്കുക, നിനക്ക് സാധിച്ചാൽ നീ കഅ്ബത്തിങ്കൽ പോയി ഹജ് ചെയ്യുക” എന്നീ കാര്യങ്ങളാണ്.

അപ്പോൾ അയാൾ പറഞ്ഞു: “താങ്കൾ സത്യം പറഞ്ഞിരിക്കുന്നു”. ഇയാളുടെ ചോദ്യവും റസൂലിന്റെ മറുപടിയും തുടർന്നുള്ള അയാളുടെ സത്യപ്പെടുത്തലുമെല്ലാം കണ്ട് ഞങ്ങൾ അതിശയിച്ചുപോയി. പിന്നീട് അയാൾ ചോദിച്ചു: “എനിക്ക് ഈമാനിനെപറ്റി പറഞ്ഞുതരിക”. അപ്പോൾ നബി(ﷺ) പറഞ്ഞു: (ഈമാൻ എന്നാൽ) ‘നീ അല്ലാഹുവിൽ വിശ്വസിക്കുക; അവന്റെ മലക്കുകളിൽ വിശ്വസിക്കുക; അവന്റെ വേദഗ്രന്ഥങ്ങളിൽ വിശ്വസിക്കുക; അവന്റെ ദൂതന്മാരിൽ വിശ്വസിക്കുക; അന്ത്യദിനത്തിൽ വിശ്വസിക്കുക; വിധിയിൽ വിശ്വസിക്കുക; അതായത് നന്മയും തിന്മയും അല്ലാഹുവിൽ നിന്നാണെന്ന് വിശ്വസിക്കുക എന്നീ കാര്യങ്ങളാണ്”. പിന്നീട് അയാൾ പറഞ്ഞു: “എനിക്ക് ‘ഇഹ്സാനിനെ’കുറിച്ച് പറഞ്ഞുതന്നാലും”. അപ്പോൾ നബി(ﷺ) പറഞ്ഞു: “(ഇഹ്സാൻ എന്നാൽ നീ അല്ലാഹുവിന് ഇബാദത്ത് ചെയ്യലാണ്; നീ അവനെ കാണുന്നുണ്ടെന്നപോലെ; നീ അവനെ കാണുന്നില്ലെങ്കിലും അവൻ നിന്നെ കാണുന്നുണ്ട്”.

പിന്നീട് അയാൾ ചോദിച്ചത് അന്ത്യസമയത്തെ കുറിച്ചായിരുന്നു. അപ്പോൾ നബി(ﷺ) പറഞ്ഞു: അതിനെക്കുറിച്ച് ചോദ്യകർത്താവിനെക്കാൾ കൂടുതലായി ചോദിക്കപ്പെടുന്ന വ്യക്തിക്ക് യാതൊരു അറിവുമില്ല.” അപ്പോൾ അയാൾ പറഞ്ഞു: “എങ്കിൽ അതിന്റെ ചില അടയാളങ്ങളെങ്കിലും പറഞ്ഞുതരിക’’. അപ്പോൾ നബി(ﷺ) പറഞ്ഞു: “അടിമസ്ത്രീ അവളുടെ യജമാന സ്ത്രീയെ പ്രസവിക്കുക. വേണ്ടത്ര വസ്ത്രമില്ലാത്തവരും പാദരക്ഷകളില്ലാത്തവരും ദരിദ്രരും ആട്ടിടയന്മാരുമായ ആളുകൾ വലിയ കെട്ടിടങ്ങളുണ്ടാക്കുന്നിൽ പരസ്പരം മത്സരിച്ചുകൊണ്ടിരിക്കുക എന്നിവയാണ് അന്ത്യസമയം അടുത്തുവരുന്നതിന്റെ അടയാളങ്ങൾ....”.

ഉമർ(رضي الله عنه) പറയുന്നു: ശേഷം അയാൾ സ്ഥലം വിട്ടു. അൽപനേരം



ഞങ്ങൾ അവിടെതന്നെ തങ്ങി. അപ്പോൾ നബി(ﷺ) ചോദിച്ചു: “ഉമറേ! ആ ചോദ്യകർത്താവ് ആരായിരുന്നുവെന്ന് നിങ്ങൾക്കറിയുമോ? ഞങ്ങൾ പറഞ്ഞു: “അല്ലാഹുവും അവന്റെ റസൂലുമാണ് ഏറ്റവും അറിയുന്നവർ’’. അപ്പോൾ നബി(ﷺ) പറഞ്ഞു: “അത് ജിബ്‌രീൽ (عليه السلام) എന്ന മലക്കായിരുന്നു; നിങ്ങൾക്ക് നിങ്ങുടെ ദീനിന്റെ കാര്യങ്ങൾ പഠിപ്പിക്കാനാണ് അദ്ദേഹം നിങ്ങളുടെ അടുക്കൽ വന്നത്” (മുസ്‌ലിം -കിതാബുൽ ഈമാൻ 1).

**മുഹമ്മദ്നബി (ﷺ)**

മുഹമ്മദ് നബി(ﷺ)യെ മനസ്സിലാക്കുക എന്നതാണ് മൂന്നാമത്തെ കാര്യം. ഇബ്‌റാഹിം നബി(عليه السلام)യുടെ മകനും പ്രവാചകനുമായിരുന്ന ഇസ്മാഈൽ നബി(عليه السلام)യുടെ സന്താന പരമ്പരയിൽപെട്ട അറബികളിലെ ഖുറൈശീ ഗോത്രത്തിലെ ഹാശിം കുടുംബത്തിൽ അബ്ദുൽ മുത്വലിബിന്റെ മകൻ അബ്ദുല്ലയുടെ മകനായിട്ടാണ് മുഹമ്മദ്(ﷺ) ജനിച്ചത്.

അദ്ദേഹം 63 വയസുവരെ ജീവിച്ചു. അതിൽ 40 വർഷം നുബുവ്വത്തി (പ്രവാചകത്വത്തി)ന് മുമ്പും അതിനുശേഷം 23 വർഷം നബിയും റസൂലും ആയി നിയോഗിക്കപ്പെട്ടശേഷവുമാണ് ജീവിച്ചത്. ‘ഇഖ്റഅ് ബിസ്മി’ എന്ന് തുടങ്ങുന്ന ഖുർആൻ വചനത്തോടെ അദ്ദേഹത്തിന് നുബുവ്വത്തും (പ്രവാചകത്വം) ‘യാ അയ്യുഹൽ മുദ്ദഥിർ’ എന്ന് തുടങ്ങുന്ന (വി.ഖു. 74-ാം അധ്യായത്തിലെ) ആദ്യ വചനങ്ങളോടെ ‘രിസാലത്തും’ (പ്രബോധന ദൗത്യബാധ്യതയും) ലഭിച്ചു. മക്കയാണ് അദ്ദേഹത്തിന്റെ ജന്മദേശം. ശിർക്കിനെക്കുറിച്ച് താക്കീത് നൽകുവാനും തൗഹീദിലേക്ക് ക്ഷണിക്കുവാനുമാണ് അല്ലാഹു അദ്ദേഹത്തെ നിയോഗിച്ചത്. അല്ലാഹു പറയുന്നു:

يَـٰٓأَيُّهَا ٱلْمُدَّثِّرُ ۝ قُمْ فَأَنذِرْ ۝ وَرَبَّكَ فَكَبِّرْ ۝ وَثِيَابَكَ
فَطَهِّرْ ۝ وَٱلرُّجْزَ فَٱهْجُرْ ۝ وَلَا تَمْنُن تَسْتَكْثِرُ ۝
وَلِرَبِّكَ فَٱصْبِرْ ۝

“ഹേ! പുതച്ച് മൂടിയവനേ, എഴുന്നേറ്റു (ജനങ്ങളെ) താക്കീതു ചെയ്യുക. നിന്റെ രക്ഷിതാവിനെ മഹത്വപ്പെടുത്തുകയും നിന്റെ വസ്

ത്രങ്ങൾ ശുദ്ധിയാക്കുകയും പാപം വെടിയുകയും ചെയ്യുക. കൂടുതൽ നേട്ടം കൊതിച്ചുകൊണ്ട് നീ ഔദാര്യം ചെയ്യരുത്. നിന്റെ രക്ഷിതാവിനു വേണ്ടി നീ ക്ഷമ കൈക്കൊള്ളുക" (അൽ മുദ്ദഥിർ:1-7).

'ഖും ഫ അൻദിർ' (എഴുന്നേറ്റ് താക്കീത് ചെയ്യുക എന്ന് പറഞ്ഞത് 'ശിർക്കി'നെതിരിൽ താക്കീത് ചെയ്യുവാനാണ്. എന്നിട്ട് ജനങ്ങളെ തൗഹീദിലേക്ക് ക്ഷണിക്കുക. 'വറബ്ബക ഫ കബ്ബിർ' (നിന്റെ രക്ഷിതാവിനെ മഹത്വപ്പെടുത്തുക) എന്ന് പറഞ്ഞതും 'തൗഹീദുകൊണ്ട് മഹത്വപ്പെടുത്തുക എന്ന അർത്ഥത്തിലാണ്. 'വഥിയാബക ഫത്വഹ്ഹിർ' (നിന്റെ വസ്ത്രങ്ങൾ ശുദ്ധിയാക്കുക) എന്ന് പറഞ്ഞതിന്റെ അത്ഥം 'നിന്റെ കർമങ്ങൾ ശിർക്കിൽനിന്ന് ശുദ്ധമാക്കുക' എന്നാണ്. 'വർറുജ്സ ഫഹ്ജുർ' (നീ പാപത്തെ വെടിയുക) എന്ന് പറഞ്ഞത് 'വിഗ്രഹങ്ങളെയും അതിന്റെ വക്താക്കളെയും വെടിയുക' എന്ന അർത്ഥത്തിലാണ്.

പത്തുവർഷക്കാലം ഇപ്രകാരം നബി(ﷺ) ജനങ്ങളെ തൗഹീദിലേക്ക് ക്ഷണിച്ചുകൊണ്ടിരുന്നു. പത്തുവർഷത്തിനുശേഷം അല്ലാഹു അദ്ദേഹത്തെ ആകാശാരോഹണം ചെയ്യിച്ചു. അവിടെവച്ച് അഞ്ചു നേരത്തെ നമസ്കാരം നിർബന്ധമാക്കപ്പെട്ടു. മൂന്ന് കൊല്ലം അദ്ദേഹം മക്കയിൽവെച്ച് നമസ്കാരം നിർവഹിച്ചു. അതിനുശേഷം മദീനയിലേക്ക് പലയാനം (ഹിജ്റ) ചെയ്യാൻ കൽപിക്കപ്പെട്ടു. ഹിജ്റ ചെയ്യുക എന്നാൽ ശിർക്കിന്റെ നാട്ടിൽനിന്ന് ഇസ്‌ലാമിന്റെ (തൗഹീദിന്റെ) നാട്ടിലേക്ക് മാറി താമസിക്കുക എന്നാണുദ്ദേശ്യം. ഈ 'ഹിജ്റ' മുസ്‌ലിം സമുദായത്തിന് അന്ത്യനാൾവരെ നിലനിൽക്കുന്ന നിർബന്ധ ബാധ്യതയത്രെ. ഇതിനുള്ള തെളിവ് അല്ലാഹുവിന്റെ വചനം തന്നെയാണ്. അത് ഇപ്രകാരമാണ്:

إِنَّ ٱلَّذِينَ تَوَفَّىٰهُمُ ٱلۡمَلَٰٓئِكَةُ ظَالِمِيٓ أَنفُسِهِمۡ قَالُواْ فِيمَ كُنتُمۡۖ قَالُواْ كُنَّا مُسۡتَضۡعَفِينَ فِي ٱلۡأَرۡضِۚ قَالُوٓاْ أَلَمۡ تَكُنۡ أَرۡضُ ٱللَّهِ وَٰسِعَةٗ فَتُهَاجِرُواْ فِيهَاۚ فَأُوْلَٰٓئِكَ مَأۡوَىٰهُمۡ جَهَنَّمُۖ وَسَآءَتۡ مَصِيرًا ۝ إِلَّا ٱلۡمُسۡتَضۡعَفِينَ مِنَ ٱلرِّجَالِ وَٱلنِّسَآءِ وَٱلۡوِلۡدَٰنِ لَا يَسۡتَطِيعُونَ حِيلَةٗ وَلَا يَهۡتَدُونَ سَبِيلٗا



۝ فَأُوْلَٰٓئِكَ عَسَى ٱللَّهُ أَن يَعۡفُوَ عَنۡهُمۡۚ وَكَانَ ٱللَّهُ عَفُوًّا غَفُورٗا ۝

"(അവിശ്വാസികളുടെ ഇടയിൽതന്നെ ജീവിച്ചുകൊണ്ട്) സ്വന്തത്തോട് അന്യായം ചെയ്തവരെ മരിപ്പിക്കുമ്പോൾ മലക്കുകൾ അവരോട് ചോദിക്കും: നിങ്ങളെന്തൊരു നിലപാടിലായിരുന്നു? അവർ പറയും: ഞങ്ങൾ നാട്ടിൽ അടിച്ചൊതുക്കപ്പെട്ടവരായിരുന്നു. അവർ (മലക്കുകൾ) ചോദിക്കും: അല്ലാഹുവിന്റെ ഭൂമി വിശാലമായിരുന്നില്ലേ? നിങ്ങൾക്ക് സ്വദേശം വിട്ട് അതിൽ എവിടെയെങ്കിലും പോകാമായിരുന്നല്ലോ. എന്നാൽ അത്തരക്കാരുടെ വാസസ്ഥലം നരകമത്രെ. അതെത്ര ചീത്ത സങ്കേതം! എന്നാൽ യാതൊരുപായവും സ്വീകരിക്കാൻ കഴിവില്ലാതെ, ഒരു രക്ഷാമാർഗ്ഗവും കണ്ടെത്താനാകാതെ അടിച്ചൊതുക്കപ്പെട്ടവരായി കഴിയുന്ന പുരുഷന്മാരും സ്ത്രീകളും കുട്ടികളും ഇതിൽനിന്നൊഴിവാകുന്നു. അത്തരകാർക്ക് അല്ലാഹു മാപ്പ് നൽകിയേക്കാം. അല്ലാഹു അത്യധികം മാപ്പ് നൽകുന്നവനും ഏറെ പൊറുക്കുന്നവനാകുന്നു" (അന്നിസാഅ് 97-99).

മറ്റൊരു സൂക്തത്തിൽ ഇങ്ങനെ കാണാം:

يَٰعِبَادِيَ ٱلَّذِينَ ءَامَنُوٓاْ إِنَّ أَرۡضِي وَٰسِعَةٞ فَإِيَّٰيَ فَٱعۡبُدُونِ

"വിശ്വസിച്ചവരായ എന്റെ ദാസന്മാരേ; തീർച്ചയായും എന്റെ ഭൂമി വിശാലമാകുന്നു. അതിനാൽ എന്നെ മാത്രം നിങ്ങൾ ആരാധിക്കുവിൻ" (അൽ അൻകബൂത്-56).

ഇമാം ബഗ്‌വി (رحمه الله) പറയുന്നു: "(മദീനായിലേക്ക്) ഹിജ്റ പോവാതിരുന്ന മക്കയിലെ മുസ്‌ലിംകളെ കുറിച്ചാണ് ഈ സൂക്തം അവതരിച്ചത്. അല്ലാഹു അവരെ 'വിശ്വസിച്ചവരേ' എന്നാണ് അഭിസംബോധന ചെയ്തത്".

ഇനി, ഹിജ്റക്ക് നബി വചനങ്ങളിലുള്ള തെളിവ് ശ്രദ്ധിക്കുക. നബി(ﷺ) പറഞ്ഞു:

والدليل على الهجرة من السنة قوله ﷺ :(لاتنقطع الهجرة حتى تنقطع التوبة ولا تنقطع التوبة حتى تطلع الشمس من مغربها

"തൗബായുടെ (പശ്ചാത്തപത്തിന്റെ) സമയം അവസാനിക്കുന്നതുവരെ 'ഹിജ്റ'യുടെ സമയവും അവസാനിക്കുകയില്ല. സൂര്യൻ അതിന്റെ അസ്തമയസ്ഥാനത്തുനിന്നും ഉദിക്കുന്നതുവരെ (അഥവാ അന്ത്യസമയംവരെ) 'തൗബ'യുടെ സമയം അവസാനിക്കുകയില്ല".

നബി(ﷺ) മദീനയിൽ സ്ഥിര താമസമാക്കിയ ശേഷമാണ് സകാത്, നോമ്പ്, ഹജ്ജ്, ബാങ്ക്വിളി, ധർമസമരം (ജിഹാദ്), നന്മ കൽപിക്കൽ, തിന്മ വിരോധിക്കൽ മുതാലായ ഇസ്ലാമിന്റെ മറ്റ് നിയമനിർദേശങ്ങൾ നടപ്പിലാക്കാൻ കൽപനയുണ്ടായത്. ഇപ്രകാരം നബി(ﷺ) മദീനയിൽ പത്തുകൊല്ലം കഴിച്ചുകൂട്ടി. അങ്ങനെ നബി(ﷺ) കൊണ്ടുവന്ന ഈ മതം ഇവിടെ നിലനിൽക്കെതന്നെ അവിടുന്ന് വഫാത്തായി.

ഈ സമുദായത്തിന് ഗുണകരമായ ഒരു കാര്യവും നബി(ﷺ) സമുദായത്തെ അറിയിക്കാതിരിക്കുകയോ ദോഷകരമായ വല്ലതിനെ കുറിച്ചും മുന്നറിയിപ്പ് നൽകാതിരിക്കുകയോ ചെയ്തിട്ടില്ല. നബി(ﷺ) സമുദായത്തിന് അറിയിച്ചുതന്ന കാര്യങ്ങളിൽ ഏറ്റവും ഉത്തമമായത് തൗഹീദും അല്ലാഹു ഇഷ്ടപ്പെടുന്നതും അവന് തൃപ്തികരവുമായ കാര്യങ്ങളുമത്രെ. അതുപോലെ നബി(ﷺ) സമുദായത്തിന് മുന്നറിയിപ്പ് നൽകിയ കാര്യങ്ങളിൽ ഏറ്റവും ദോഷകരമായത് ശിർക്കും. അല്ലാഹു വെറുക്കുകയും എതിർക്കുകയും ചെയ്യുന്ന കാര്യങ്ങളുമത്രെ.

നബി(ﷺ)യെ അല്ലാഹു മുഴുവൻ ജനങ്ങളിലേക്കുമായി നിയോഗിക്കുകയും ജിന്നുകൾക്കും മനുഷ്യർക്കും അദ്ദേഹത്തെ അനുസരിക്കൽ നിർബന്ധമാക്കുകയും ചെയ്തു. അതിനുള്ള തെളിവ് അല്ലാഹുവിന്റെ വചനം തന്നെയാണ് അല്ലാഹു പറയുന്നു:

قُلْ يَٰٓأَيُّهَا ٱلنَّاسُ إِنِّى رَسُولُ ٱللَّهِ إِلَيْكُمْ جَمِيعًا

"പറയുക! മനുഷ്യരേ, തീർച്ചയായും ഞാൻ നിങ്ങളിലേക്കെല്ലാമുള്ള അല്ലാഹുവിന്റെ ദൂതനാകുന്നു...." (അൽ അഅ്റാഫ്:158).

നബി(ﷺ)യെക്കൊണ്ടാണ് അല്ലാഹു ഈ ദീനിനെ പൂർത്തീകരിച്ചിട്ടുള്ളത്. അല്ലാഹു പറയുന്നു:

ٱلْيَوْمَ أَكْمَلْتُ لَكُمْ دِينَكُمْ وَأَتْمَمْتُ عَلَيْكُمْ نِعْمَتِى وَرَضِيتُ لَكُمُ ٱلْإِسْلَٰمَ دِينًا



"ഇന്ന് ഞാൻ നിങ്ങൾക്ക് നിങ്ങളുടെ മതം പൂർത്തിയാക്കിതന്നിരിക്കുന്നു. എന്റെ അനുഗ്രഹം നിങ്ങൾക്ക് ഞാൻ നിറവേറ്റിത്തരികയും ചെയ്തിരിക്കുന്നു. മതമായി ഇസ്ലാമിനെ ഞാൻ നിങ്ങൾക്ക് തൃപ്തിപെട്ടുതന്നിരിക്കുന്നു....'' (അൽ മാഇദ:3).

നബി(ﷺ) മരിക്കുമെന്നതിന്റെ തെളിവ് താഴെ പറയുന്ന ഖുർആൻ വചനമാണ്.

إِنَّكَ مَيِّتٌ وَإِنَّهُم مَّيِّتُونَ ۝ ثُمَّ إِنَّكُمْ يَوْمَ ٱلْقِيَٰمَةِ عِندَ رَبِّكُمْ تَخْتَصِمُونَ ۝

"തീർച്ചയായും നീ മരിക്കുന്നവനാകുന്നു. അവരും മരിക്കുന്നവരാകുന്നു. പിന്നീട് നിങ്ങൾ ഉയർത്തെഴുന്നേൽപിന്റെ നാളിൽ നിങ്ങളുടെ രക്ഷിതാവിന്റെ അടുക്കൽവെച്ച് വഴക്കുകൂടുന്നുതാണ്" (അസ്സുമർ:30,31).

മരണപ്പെട്ടവരെല്ലാം പുനരുത്ഥാനത്തിന് വിധേയരാകുന്നതാണ്. അതിനുള്ളതെളിവുകൾ ഇവയാണ്:

അല്ലാഹു പറയുന്നു:

مِنْهَا خَلَقْنَٰكُمْ وَفِيهَا نُعِيدُكُمْ وَمِنْهَا نُخْرِجُكُمْ تَارَةً أُخْرَىٰ

"അതിൽ (ഭൂമിയിൽ)നിന്നാണ് നിങ്ങളെ നാം സൃഷ്ടിച്ചത്. അതിലേക്ക് തന്നെ നിങ്ങളെ നാം മടക്കുന്നു. അതിൽ നിന്നു തന്നെ മറ്റൊരു പ്രാവശ്യം നിങ്ങളെ നാം പുറത്തുകൊണ്ടുരവികയും ചെയ്യും" (ത്വാഹ:55).

മറ്റൊരിടത്ത് അല്ലാഹുവിന്റെ വചനമിതാ:

وَٱللَّهُ أَنۢبَتَكُم مِّنَ ٱلْأَرْضِ نَبَاتًا ۝ ثُمَّ يُعِيدُكُمْ فِيهَا وَيُخْرِجُكُمْ إِخْرَاجًا ۝

"അല്ലാഹു നിങ്ങളെ ഭൂമിയിൽനിന്ന് ഒരു മുളപ്പിക്കൽ മുളപ്പിച്ചിരിക്കുന്നു. പിന്നെ അതിൽ തന്നെ നിങ്ങളെ അവൻ മടക്കുകയും നിങ്ങളെ ഒരിക്കൽ അവൻ പുറത്ത് കൊണ്ടുവരികയും ചെയ്യുന്നതാണ്'' (നൂഹ്:17,18).

പുനരുദ്ധാനത്തിനുശേഷം അവൻ വിചാരണക്ക് വിധേയരാവുന്നതും അവരവരുടെ കർമങ്ങളുടെ അടിസ്ഥാനത്തിൽ പ്രതിഫലം നൽകപ്പെടുന്നതുമാണ്. അല്ലാഹു പറയുന്നത് നോക്കൂ:

وَلِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِ لِيَجْزِيَ ٱلَّذِينَ
أَسَٰٓـُٔواْ بِمَا عَمِلُواْ وَيَجْزِيَ ٱلَّذِينَ أَحْسَنُواْ بِٱلْحُسْنَى ۝

“അല്ലാഹുവിനുള്ളതാണ് ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും. തിന്മ പ്രവർത്തിച്ചവർക്ക് അവർ ചെയതതിനനുസരിച്ച് പ്രതിഫലം നൽകുവാൻ വേണ്ടിയത്രെ അത്. നന്മ പ്രവർത്തിച്ചവർക്ക് ഏറ്റവും നല്ല പ്രതിഫലം നൽകുവാൻ വേണ്ടിയും” (അന്നജ്മ്:31).

പുനരുത്ഥാനത്തെ നിഷേധിക്കുന്നവൻ സത്യനിഷേധിയാണ് (കാഫിറാണ്). അല്ലാഹു പറയുന്നു:

زَعَمَ ٱلَّذِينَ كَفَرُوٓاْ أَن لَّن يُبْعَثُواْۚ قُلْ بَلَىٰ وَرَبِّي لَتُبْعَثُنَّ ثُمَّ
لَتُنَبَّؤُنَّ بِمَا عَمِلْتُمْۚ وَذَٰلِكَ عَلَى ٱللَّهِ يَسِيرٌ ۝

“തങ്ങൾ ഉയർത്തെഴുന്നേൽപിക്കപ്പെടുകയില്ലെന്ന് ആ അവിശ്വാസികൾ ജൽപിച്ചു. (നബിയേ) പറയുക: അതെ എന്റെ രക്ഷിതാവിനെ തന്നെയാണ, നിങ്ങൾ ഉയർത്തെഴുന്നേൽപിക്കപ്പെടും. പിന്നീട് നിങ്ങൾ പ്രവർത്തിച്ചതിനെപ്പറ്റി നിങ്ങൾക്ക് വിവരമറിയിക്കപ്പെടുകയും ചെയ്യും. അത് അല്ലാഹുവെ സംബന്ധിച്ചിടത്തോളം എളുപ്പമുള്ളതാകുന്നു” (അത്തഗാബുൻ:7).

മുന്നറിയിപ്പ് നൽകുന്നവരും സന്തോഷവാർത്ത അറിയിക്കുന്നവരുമായിട്ടാണ് അല്ലാഹു എല്ലാ ദൂതന്മാരെയും നിയോഗിച്ചത്. അല്ലാഹു പറയുന്നു:

رُّسُلًا مُّبَشِّرِينَ وَمُنذِرِينَ لِئَلَّا يَكُونَ لِلنَّاسِ عَلَى ٱللَّهِ حُجَّةُۢ
بَعْدَ ٱلرُّسُلِۚ

“സന്തോഷവാർത്ത അറിയിക്കുന്നവരും, താക്കീത് നൽകുന്നവരുമായ ദൂതന്മാരായിരുന്നു അവർ. ആ ദൂതന്മാർക്ക് ശേഷം ജനങ്ങൾക്ക് അല്ലാഹുവിനെതിരിൽ ഒരു ന്യായവും ഇല്ലാതിരിക്കാൻ വേണ്ടിയാണത്. അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു” (അന്നിസാഉ്:165).



അവരിൽ ആദ്യത്തെയാൾ നൂഹ്നബി(عليه السلام)യും അവസാനത്തെയാൾ മുഹമ്മദ് നബി(ﷺ)യുമാണ്. മുഹമ്മദ് നബി(ﷺ) ‘ഖാതമുന്നബിയ്യീൻ’ (നബിമാരിൽ അന്തിമൻ) ആകുന്നു. നൂഹ് നബി(عليه السلام)യാണ് പ്രഥമ ദൂതൻ (അവ്വലുർറസൂൽ) എന്നതിന്റെ തെളിവ് താഴെ പറയുന്ന വചനമാണ്:

إِنَّآ أَوْحَيْنَآ إِلَيْكَ كَمَآ أَوْحَيْنَآ إِلَىٰ نُوحٍ وَٱلنَّبِيِّـۧنَ مِنۢ
بَعْدِهِۦ

“നബിയേ, നൂഹിനും അദ്ദേഹത്തിന് ശേഷമുള്ള പ്രവാചകന്മാർക്കും നാം സന്ദേശം (വഹ്‌യ്) നൽകിയതുപോലെ തന്നെ നിനക്കും നാം സന്ദേശം നൽകിയിരിക്കുന്നു” (അന്നിസാഉ്:163).

‘ത്വാഗൂതി’നുള്ള ഇബാദത്തിനെ വിരോധിക്കുന്നവരും അല്ലാഹുവിനെ മാത്രം ആരാധിക്കാൻ കൽപിക്കുന്നവരുമായി എല്ലാ ജനതയിലേക്കും അല്ലാഹു ദൂതന്മാരെ-നൂഹ് നബി(عليه السلام) മുതൽ മുഹമ്മദ് നബി(ﷺ)വരെയുള്ളവരെ നിയോഗിച്ചിട്ടുണ്ട്. അല്ലാഹു പറയുന്നു:

وَلَقَدْ بَعَثْنَا فِي كُلِّ أُمَّةٍ رَّسُولًا أَنِ ٱعْبُدُواْ ٱللَّهَ
وَٱجْتَنِبُواْ ٱلطَّٰغُوتَۖ

“തീർച്ചയായും ഓരോ സമുദായത്തിലും നാം ദൂതനെ നിയോഗിച്ചിട്ടുണ്ട്. നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും, ദുർമൂർത്തികളെ വെടിയുകയും ചെയ്യണം.... (എന്ന് പ്രബോധനം ചെയ്യുന്നതിനുവേണ്ടി)” (അന്നഹ്ൽ: 36).

(അപ്രകാരം) അല്ലാഹുവിൽ വിശ്വസിക്കുക; ത്വാഗൂതിനെ നിഷേധിക്കുക എന്നതാണ് അല്ലാഹു തന്റെ അടിമകൾക്കെല്ലാം നിർബന്ധമാക്കിയിരിക്കുകയാണ്.

ഇബ്നുൽ ഖയ്യിം(رحمه الله) പറയുന്നു:

قال ابن القيم رحمه الله تعالى : معنى الطاغوت ما تجاوز به العبد حده من معبود أو متبوع أو مطاع والطواغيت كثيرون . ورؤسهم خمسة ، إبليس لعنه الله ، ومن عبد وهو راض ، ومن دعا الناس إلى عبادة نفسه ومن ادعى شيئا من علم الغيب ، ومن حكم بغير ماأنزل الله

"ഒരു അടിമ തന്റെ പരിധി ലംഘിച്ചുകൊണ്ട് ഏതൊന്നിനെ ആരാധ്യനായോ പിന്തുടരപ്പെടുന്നവനായോ അനുസരിക്കപ്പെടുന്നവനായോ കരുതുന്നുവോ അത് ത്വാഗൂതാണ്". ത്വാഗൂതുകൾ ധാരാളമുണ്ട്. അവയുടെ നേതാക്കൾ അഞ്ച് വിഭാഗമാണ്.

1. ശപിക്കപ്പെട്ട ഇബ്ലീസ്.
2. തന്റെ ഇഷ്ടത്തോടെ ആരാധിക്കപ്പെടുന്നവൻ.
3. തന്നെ ആരാധിക്കാൻ വേണ്ടി ജനങ്ങളെ ക്ഷണിക്കുന്നവൻ.
4. അദൃശ്യജ്ഞാനമുണ്ടെന്ന് വാദിച്ചവൻ.
5. അല്ലാഹു അവതരിപ്പിച്ചതല്ലാത്തതുകൊണ്ട് വിധിക്കുന്നവൻ.[1]

മേൽപറഞ്ഞതിനുള്ള തെളിവ് അല്ലാഹുവിന്റെ വചനമാണ്. അല്ലാഹു പറയുന്നു:

لَآ إِكۡرَاهَ فِي ٱلدِّينِۖ قَد تَّبَيَّنَ ٱلرُّشۡدُ مِنَ ٱلۡغَيِّۚ فَمَن يَكۡفُرۡ بِٱلطَّٰغُوتِ وَيُؤۡمِنۢ بِٱللَّهِ فَقَدِ ٱسۡتَمۡسَكَ بِٱلۡعُرۡوَةِ ٱلۡوُثۡقَىٰ لَا ٱنفِصَامَ لَهَاۗ وَٱللَّهُ سَمِيعٌ عَلِيمٌ ۝

"മതത്തിന്റെ കാര്യത്തിൽ ബലപ്രയോഗമേ ഇല്ല. സന്മാർഗം ദുർമാർഗത്തിൽനിന്ന് വ്യക്തമായി വേർതിരിഞ്ഞു കഴിഞ്ഞിരിക്കുന്നു. ആകയാൽ ഏതൊരാൾ ദുർമൂർത്തികളെ അവിശ്വസിക്കുകയും അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നവോ അവൻ പിടിച്ചിട്ടുള്ളത്

1. അല്ലാഹുവിന്റെ ദീനിൽ അനുമതിയുള്ള കേവല ഭൗതികനിയമങ്ങളല്ല ഉദ്ദേശ്യം. പ്രത്യുത, മതനിയമങ്ങളാണ് വിവക്ഷ.



ബലമുള്ള ഒരു കയറിലാകുന്നു. അത് പൊട്ടിപ്പോകുകയേ ഇല്ല. അല്ലാഹു (എല്ലാം) കേർക്കുന്നവനും അറിയുന്നവനാകുന്നു" (അൽ ബഖറ :256).

ലാ ഇലാഹ ഇല്ലല്ലാഹു എന്നതിന്റെ ആശയവും ഇതുതന്നെയാണ്. ഒരു ഹദീസിൽ ഇപ്രകാരം വന്നിട്ടുണ്ട്:

رأسُ الأمْرِ الإسلامُ وعمودُهُ الصَّلاةُ وذروةُ سنَامِهِ الجهادُ في سبيلِ اللهِ

"ഈ മതത്തിന്റെ ശിരസ്സ് ഇസ്‌ലാം (അഥവാ സമർപ്പണം) ആകുന്നു; നമസ്കാരം അതിന്റെ തൂണാകുന്നു; അതിന്റെ ഉയർന്നുനിൽക്കുന്ന ഭാഗം അല്ലാഹുവിന്റെ മാർഗത്തിലെ ധർമസമരവുമാകുന്നു" (ത്വബ്‌റാനി തന്റെ മുഅ്ജമുൽ കബീറിൽ ഉദ്ധരിച്ചത്)[1].

കൂടുതൽ അറിയുന്നവൻ അല്ലാഹുവത്രെ. മുഹമ്മദ് നബി(ﷺ)യിലും അവിടുത്തെ കുടുംബാദികളിലും അനുചരന്മാരിലും അല്ലാഹുവിന്റെ രക്ഷയും സമാധാനവും വർഷിക്കട്ടെ.

ആമീൻ.

*****

1. ഈ റിപ്പോർട്ട് ദുർബലമാണെന്ന് അല്ലാമാ അൽബാനി തന്റെ 'ദഈഫുൽ ജാമിസ്സഗീറിൽ രേഖപ്പെടുത്തിയിട്ടുണ്ട്. (നമ്പർ: 3077).

## 'ത്വാഗൂത്ത്' - ഒരു വിശദീകരണം

'ത്വാഗൂത്തി'നെ 'പിശാച്' എന്നാണ് രണ്ടാം ഖലീഫ ഉമർ(ﷺ) തുടങ്ങിയ പല മഹാന്മാരും നിർവചിച്ചിട്ടുള്ളത്. 'ഥാഗൂത്തി'ന്റെ ഏറ്റവും നല്ലതും ശരിയും സ്വീകാര്യയോഗ്യവുമായ നിർവചനവും ഇതു തന്നെയാകുന്നു. സുസമ്മതരായ മിക്ക മുഫസ്സിറുകളും (ഖുർആൻ വ്യാഖ്യാതാക്കളും) ഇതിന് ഒന്നാമതായി ഉദ്ധരിച്ചിട്ടുള്ള തഫ്സീറും (വ്യാഖ്യാനവും) ഇത് തന്നെയാണ്. സുപ്രസിദ്ധ ഖുർആൻ വ്യാഖ്യാതാവായ ഇബ്നു കസീർ ഈ വ്യാഖ്യാനത്തെ ഇങ്ങനെ വിലയിരുത്തുന്നു:

"ത്വാഗൂത്" എന്നാൽ പിശാചാണെന്ന് അദ്ദേഹം (ഉമർ(ﷺ) നൽകിയ വ്യാഖ്യാനം വളരെ ബലപ്പെട്ടതാകുന്നു. കാരണം, വിഗ്രഹങ്ങൾക്ക് ഇബാദത്ത് ചെയ്യുക. അവയോട് വിധി ആവശ്യപ്പെടുക, സഹായം തേടുക മുതലായ ജാഹിലിയ്യാ കാലത്തുണ്ടായിരുന്ന സകല 'ശർറും' (തിന്മയും) ഇതിൽ പെടുന്നു".

'പരിധി ലംഘിച്ചവനായ കടുത്ത അതിക്രമകാരി' എന്നർത്ഥമുള്ള 'ത്വാഗൂത്ത്' എന്ന പദം അല്ലാഹുവിന് പുറമെ ഇബാദത്ത് ചെയ്യപ്പെടുന്ന എല്ലാ മഅ്ബൂദും എന്ന അർത്ഥത്തിൽ പ്രയോഗിക്കപ്പെടുമെന്ന് ചില മഹാന്മാർ പറഞ്ഞിട്ടുണ്ടെങ്കിലും അതിന്റെ പൂർണമായ വ്യാപകാർത്ഥം അവർ ഉദ്ദേശിച്ചിരിക്കാനിടയില്ല. ആ മഅ്ബൂദുകൾക്ക് തങ്ങൾ ആരാധിക്കപ്പെടുന്നതിൽ-സംതൃപ്തിയുണ്ടായിരിക്കണമെന്ന ഒരു നിബന്ധനയെങ്കിലും അതിന്നവർ വെച്ചിട്ടുണ്ടായിരിക്കണം. അല്ലാത്തപക്ഷം ദൈവദൂതന്മാരുടെ കൂട്ടത്തിലെ അതിപ്രധാനികളും 'ഉലുൽഅസ്മി'ൽ പെട്ടവരുമായ ഇബ്റാഹിം നബി(ﷺ), ഈസാനബി (ﷺ) തുടങ്ങിയവർ പോലും 'ത്വാഗൂത്തു'കളാണെന്ന്വകവെച്ചുകൊടുക്കേണ്ടിവരും.